വെട്ടിക്കൽ ദയറാ മാനേജരായി ഫാ. പി. എസ്. യോഹന്നാൻ നിയമിതനായി. എറണാകുളം സെന്റ് മേരീസ് സഹവികാരി, കൊച്ചി ഭദ്രാസന സൺഡേസ്കൂൾ ഡയറക്ടർ, കോലഞ്ചേരി മെഡിക്കൽ ആശുപത്രി ചാപ്ലയിൻ എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്.

മലങ്കര ഓർത്തഡോക്സ് ചർച്ച് പബ്ളിക്കേഷൻസ് (MOC) സെക്രട്ടറിയായി ഫാ. കെ. എം. സഖറിയാ നിയമിതനായി. ഓർത്ത ഡോക്സ് സെമിനാരി ബുക്ക്ഷോപ്പ് മാനേജർ, സെമിനാരി മെസ് അഡ്വയ്സർ, കന്നുകുഴി സെന്റ് മേരീസ് പള്ളി വികാരി, പള്ളം സെന്റ് പോൾസ് പള്ളി സഹവികാരി എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.

ഏറത്തു തുമ്പമൺ പുലിമാൽ വീട്ടിൽ പി. കെ. ജോർജ് 50 വർഷത്തെ സൺഡേസ്കൂൾ സേവനം പൂർത്തിയാക്കി. 15 വർഷം ഓമല്ലൂർ ഡിസ്ട്രിക്ട് ഇൻസ്പെക്ടറായി പ്രവർത്തിച്ചു. 70-ാം വയസ്സിൽ ദിവ്യബോധനം സിപ്ളോമായും കരസ്ഥമാക്കി. പുലിമുഖത്ത് ഗീവറുഗീസ് മല്പാന്റെ കൊച്ചുമകനാണ്.

രാജസ്ഥാൻ വിദ്യാപീഠ് സർവ്വകലാശാലയിൽ നിന്നും എം. എ ഇംഗ്ലീഷിനു ഫാ. പി. എ. ഫിലിപ്പ് ഒന്നാം റാങ്ക് നേടി. ഡൽഹി ഭദ്രാസന സെക്രട്ടറിയായ അച്ചൻ റാന്നി-പെരുനാട് സ്വദേശിയാണ്.

**ചേലക്കര ചെമ്മണ്ണൂർ ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ** (76) നിര്യാതനായി. സംസ്കാരം ചേലക്കര സെന്റ് ജോർജ് പള്ളിയിൽ നടത്തി.

Second Death Anniversary of our Appachen

Mr. K.C. ABRAHAM

Kannankara, Vennikulam

*Inserted by:*

Mrs. Lissy Kuriakose, M.A., B.Ed.,

Geemon & Sujamol

**മലങ്കരസഭ**

ലക്കം 12. പുസ്തകം 5

ഡിസംബർ 1995

Kottayam-686038




PATRON SAINT


## പത്രാധിപസമിതി

പ്രസിഡണ്ട്:

ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ

വൈസ് പ്രസിഡണ്ട്:

പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ

ചീഫ് എഡിറ്റർ:

ഫാ. ഡോ. ജേക്കബ് കുര്യൻ

Phone: Res: 568046

Office: 566526

അംഗങ്ങൾ:

ഫാ. റ്റി. ജെ. ജോഷ്വാ

ഫാ. വി. എം. ജയിംസ്

ഫാ. ജി. ജോൺ

ഡോ. സാമുവൽ ചന്ദനപ്പള്ളി

അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ

ശ്രീ. പോൾ മണലിൽ

മാനേജർ:

ഫാ. റ്റി. ജി. സഖറിയാ

Phone: 578 234

മാനേജിംഗ് എഡിറ്റർ:

ഫാ. ജോൺ തോമസ്, കരിങ്ങാട്ടിൽ


# പത്രാധിപക്കുറിപ്പ്

## കേരളസംസ്ക്കാരത്തിനും വികസനത്തിനും 'പഠിത്ത വീടി'ൻെറ പങ്ക്

**ഫാ. ഡോ. ജേക്കബ് കുര്യൻ**

നവംബർ 25, പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസിൻെറ ഓർമ്മ ദിനമായിരുന്നു. ഒരു സഭയുടെ മാത്രമല്ല, ഒരു നാടിൻെറയും സംസ്ക്കാരത്തിനും വികസനത്തിനും സെമിനാരി സ്ഥാപനം മുഖാന്തിരമായി എന്നു പറഞ്ഞാൽ അതൊരു അതിരുകടന്ന അവകാശവാദമായി ചരിത്രമറിയാവുന്നവർ പറയുമെന്നു തോന്നുന്നില്ല. കേരള സംസ്ക്കാരത്തിനും വികസനത്തിനും മുഖാന്തിരമായ മൂന്നു സംഗതികൾക്ക് 'പഠിത്തവീട്' കളമൊരുക്കിയെന്നു തോന്നുന്നു.

### 1. കേരളത്തിൻെറ വികസന പന്ഥാവിലേക്ക് 'പുത്തൻകൂർ' നസ്രാണികളുടെ പുനഃപ്രവേശത്തിൻെറ ചരിത്രസ്മാരകം

പോർട്ടുഗീസ് ആധിപത്യവും, അറബിക്കച്ചവടക്കാരുടെ ചരടുവലികളും കേരളത്തിൽ ഒരുപോളം ആധിപത്യം പുലർത്തിയിരുന്ന നസ്രാണികളിൽ നല്ലൊരു വിഭാഗത്തിൻെറ നടുവൊടിച്ചു. കച്ചവടത്തിലും, സാമൂഹ്യപങ്കാളിത്തത്തിലും നിർണ്ണായക സ്വാധീനം ചെലുത്തിയിരുന്ന അവരെ എല്ലാ അർത്ഥത്തിലും പാപ്പരാക്കുവാൻ ഉദയമ്പേരൂർ തീരുമാനങ്ങൾക്കും പിൽക്കാല കച്ചവടകൂട്ടുകെട്ടിനും കഴിഞ്ഞു. പോയപ്രതാപത്തിൻെറ പ്രതീകമായി, ചെപ്പേടുകളും ചെങ്കോലും സൂക്ഷിച്ചിരുന്ന ഒരു സമൂഹത്തെ വീണ്ടും നാടിൻെറ മുഖ്യധാരയിലേക്കു കൊണ്ടു വരുവാൻ, പഠിത്തവീടു കെട്ടുവാനുള്ള ഇട്ടൂപ്പുറമ്പാൻെറ ആലോചനകളും നടപടികളും മുഖാന്തിരമായി. പത്തൊമ്പതാം നൂറ്റാണ്ടിൻെറ ആദ്യപാദം മുതൽ ഒരു നൂറ്റാണ്ടെങ്കിലും ഈ പുനഃപ്രവേശം ശ്രദ്ധേയമായിരുന്നു. (നിർഭാഗ്യവശാൽ, തമ്മിലടിച്ചു കൊണ്ടിരുന്ന പുത്തൻകൂർ നസ്രാണികൾക്ക്, വീണ്ടും വഴിമാറേണ്ടി വന്ന ചരിത്രമാണ്, ഇരുപതാം നൂറ്റാണ്ടിൻെറ ഉത്തരാർദ്ധം മുതൽ കാണുന്നത്).

## 2. കേരളത്തിന്റെ അക്ഷരവിപ്ലവത്തിനു ആദ്യകളരി

ഇന്നു സാക്ഷരതാ വിപ്ലവത്തിന്റെ ലോകം ശ്രദ്ധിക്കുന്ന പടനിലമായ കേരളത്തിൽ, പൊതുവിദ്യാഭ്യാസപ്രസ്ഥാനത്തിന് വിളക്കുതെളിച്ചത് കോട്ടയത്തെ സെമിനാരിയിലാണ്. വൈദികരെ മാത്രമല്ല, പൊതുപ്രവർത്തനത്തിന് കഴിവുററ പ്രവർത്തകരെ പരിശീലിപ്പിക്കുവാൻ ഇംഗ്ലീഷും മററുഭാഷകളും, വിവിധ വിജ്ഞാന ശാഖകളും പഠിപ്പിക്കുന്ന ആദ്യകേന്ദ്രമായിട്ടാണ് അതാരംഭിച്ചത്. അവിടെ കേന്ദ്രീകരിച്ചാണ്, പള്ളിക്കൂടങ്ങളും (Parochial schools), ഗ്രാമർസ്കൂളും പ്രവർത്തനം ആരംഭിച്ചത്. എന്തിനേറെ, കേരളത്തിലാദ്യം പെൺകുട്ടികൾ ഇംഗ്ലീഷ് പഠിക്കുവാൻ തുടങ്ങിയതും സെമിനാരി നാലുകെട്ടിലാണ്. അക്ഷരത്തിന്റെ അഗ്നി നാടുമുഴുവൻ ആളിക്കത്തിക്കുവാനും, അതുമൂലം സാംസ്കാരിക, സാമ്പത്തിക വികസനത്തിനു വഴിതെളിക്കുവാനും, സെമിനാരിയിൽ തെളിഞ്ഞ കൈത്തിരിയാണ് മുഖാന്തിരമായത്.

## 3. മലയാള ഗദ്യപാരമ്പര്യത്തിന് വ്യക്തമായ ശൈലി ഉരിത്തിരിച്ച തറവാട്

മലയാള ഭാഷയ്ക്ക് ഇന്നുള്ള ഗദ്യപാരമ്പര്യം വ്യക്തമായി കണ്ടെത്തുവാൻ മലങ്കര നസ്രാണികളുടെ ആരാധനാ സാഹിത്യവും, വേദപുസ്തക പരിഭാഷാ സംരംഭവും, സഹായിച്ചുവെന്നത് ഒരു ചരിത്രവസ്തുതയാണ്. പത്തൊമ്പതാം നൂററാണ്ടിന്റെ പൂർവ്വാർദ്ധം മലയാള ഭാഷയുടെ ഗദ്യശൈലി രൂപീകരണത്തിൽ നിർണ്ണായക പ്രാധാന്യം ഉള്ള കാലമാണെന്നും പണ്ഡിതന്മാർ സമ്മതിക്കും. ഈ കാലത്ത് ഈ മേഖലയിൽ നടന്ന പല പരിശ്രമങ്ങൾക്കും വേദിയാകുവാൻ, പ്രത്യേകിച്ച് മലയാള ആരാധനാ സാഹിത്യ പരിശ്രമങ്ങൾക്കും വേദപുസ്തക പരിഭാഷയ്ക്കും, ചരിത്രപശ്ചാത്തലമാകുവാൻ സെമിനാരിയായിരുന്നു ഉണ്ടായിരുന്നത്. ഹൈന്ദവരായ ഭാഷാപണ്ഡിതന്മാരും, ഭാഷാസ്നേഹികളായ നസ്രാണികളും ഒന്നിച്ചിരുന്നു ഭാഷാപോഷണത്തിനു ശ്രമങ്ങൾ നടത്തിയ വേറെ അധികം ഗദ്യതറവാടുകൾ കേരളത്തിലുണ്ടായിരുന്നെന്നു തോന്നുന്നില്ല.

ഇപ്പറഞ്ഞതൊക്കെ, ബഷീർ ശൈലിയിൽ
'ൻറുപ്പൂപ്പാക്കൊരാനേണ്ടാർന്നു' എന്നു പറയുവാനോ,

''ഞാനും ആനച്ചേട്ടനുംകൂടി മരം മറിച്ചു' എന്നു വീമ്പിളക്കുവാനോ അല്ല. സുകുമാർ അഴീക്കോടിന്റെ ഭാഷയിൽ ഇന്നത്തെ ഒതുങ്ങിക്കൂടലിനെ പരാമർശിച്ച്, ആത്മശോധനയ്ക്കായി, 'ഇതു ന്യായമോ ഔസേപ്പേ' എന്നൊന്ന് ചോദിക്കുവൻ മാത്രമാണ്.



## ഇതളുകളിൽ

# പരിശുദ്ധ ബസേലിയോസ്

# മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ

# തിരുമനസ്സിലെ 1995-ലെ ക്രിസ്തുമസ് സന്ദേശം

ദൈവീക സമാധാനത്തിന്റെയും, ശാന്തിയുടെയും, സ്നേഹത്തിന്റെയും, സഹനത്തിന്റെയും സന്ദേശമാണ് ദൈവപുത്രന്റെ തിരുഅവതാരത്തിൽ വിളംബരം ചെയ്യപ്പെട്ടത്. ആ സന്ദേശം ശ്രവിച്ച ആട്ടിടയൻമാർ ബേത്‌ലഹേമിൽ എത്തി കാലിതൊഴുത്തിൽ സുഖനിദ്രകൊള്ളുന്ന ദൈവശിശുവിനെ ആരാധിച്ച് അനുഗ്രഹിതരായി. വിദ്വാൻമാർ അവനെ നമസ്കരിച്ച് തങ്ങളുടെ നിക്ഷേപ പാത്രങ്ങൾ തുറന്ന് തിരുമുൽക്കാഴ്ച സമർപ്പിച്ച് ധന്യരായി, മാലാഖമാർ ആനന്ദാതിരേകത്താൽ സ്തോത്രം പാടി. പ്രപഞ്ചം മുഴുവൻ ദൈവപുത്രനെ ആദരിച്ച് തലകുനിച്ച് മൗനമായി നിന്നു.

ലോകസമാധാനത്തിനും വീണ്ടെടുപ്പിനുംവേണ്ടി മനുഷ്യാവതാരം ചെയ്ത ദൈവപുത്രനെപ്പററി കേട്ടപ്പോൾ ദുഷ്ടനായ ഹേറോദേസ് യേശുവിനെ നിഗ്രഹിക്കുവാൻ മാർഗം ആരായുകയാണ് ചെയ്തത്. ആ കാപട്യം ഉള്ളിൽ മറച്ചുവെച്ച് ''ഞാനും ചെന്ന് അവനെ വന്ദിക്കേണ്ടതിന് വന്ന് എന്നെ അറിയിപ്പീൻ'' എന്നു പറഞ്ഞ് വിദ്വാൻമാരെ അയച്ചു. നിഷ്കളങ്കരായ വിദ്വാൻമാർ അത് സത്യമാണെന്ന് വിശ്വസിച്ചു. എന്നാൽ സകല നിനവുകളെയും വെളിപ്പെടുത്തുന്നവനായ ദൈവം ആ കുടിലന്റെ ഗൂഢോദ്ദേശം വിദ്വാൻമാർക്ക് വെളിപ്പെടുത്തികൊടുത്തു. അതിന്റെ പ്രതികാരാഗ്നിയിൽ നിർദോഷികളായ അനേകം പിഞ്ചുകുഞ്ഞുങ്ങളെ, ആഹൂതി ചെയ്യപ്പെടുകയും ചെയ്തു. ഈ പ്രവർത്തിമൂലവും അവന്റെ ലക്ഷ്യം സാധിക്കാതെ വന്നു.

സ്നേഹിതരെ! 'ദുഷ്ടന്റെ ആശ നശിച്ചുപോകും.' ''അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം ഭൂമിയിൽ സമാധാനം, മനുഷ്യർക്ക് സമ്പ്രീതി''. നിരപ്പിന്റെയും സമാധാനത്തിന്റെയും ഈ സന്ദേശം മാലാഖമാരാൽ പ്രഘോഷിതമായി. 20-ാം നൂററാണ്ടിന്റെ അന്ത്യവേളയിലും ഈ സന്ദേശത്തിന്റെ മാറെറാലി ലോകമാകെ പുതുമയോടെ മുഴങ്ങുന്നു. അത് ശ്രവിക്കുന്ന അനേകർ സമാധാന പ്രഭുവിങ്കലേക്ക് അടുത്തുവരികയും നിത്യമായ സമാധാനം അനുഭവിക്കുകയും ചെയ്യുന്നു. എന്നാൽ ഹേരോദോസിനെപ്പോലെ ജനദ്രോഹികളും ദൈവവിരോധികളും ആയവർ സമാധാനമില്ലാതെ ഉഴലുകയും, നരഹത്യകളും അധർമ്മവും ചെയ്തുകൊണ്ട് അരിഷ്ടതയേറിയ അനുഭവങ്ങളിലേക്ക് സ്വയം നിപതിക്കുകയും ലോകത്തെ നയിക്കുകയും ചെയ്യുന്നു.

യേശുക്രിസ്തുവിന്റെ ജീവിതവ്യാപാരങ്ങൾ സകല മനുഷ്യരുടെയും നന്മയ്ക്കും വീണ്ടെടുപ്പിനുമായിരുന്നുവെങ്കിലും അതിനെ അഗണ്യമാക്കിയും അപലപിച്ചും യഹൂദനേതാക്കളും റോമാസാമ്രാജ്യാധികാരികളും കഴിഞ്ഞുകൂടി. അവസാനം അവർ യേശുവിനെ ക്രൂശിൽ തൂക്കിക്കൊന്നു. അവർ വിജയിച്ചു എന്ന് തോന്നിയെങ്കിലും മൂന്നാം ദിവസം താൻ ഉയിർത്തു. മഹിമയോടുകൂടി, ശക്തിയോടുകൂടി ഇന്നും ജീവിക്കുന്നു. അസൂയ പൂണ്ട യഹൂദവർഗം അധ:പതിച്ചു. അവരുടെ ആചാര്യത്വം വീണ്ടെടുക്കപ്പെട്ടില്ല. അവരുടെ സാമ്രാജ്യത്വവും അസ്തമിച്ചു. അധർമ്മചാരികളും ധൂർത്തൻമാരും, സാമൂഹ്യദ്രോഹികളും ഇന്നും പരാജയപ്പെട്ടുകൊണ്ട്, അന്നത്തെ പ്രക്രിയ ഇന്നും തുടർന്നുകൊണ്ടേയിരിക്കുന്നു (''History repeats itself''). ക്രിസ്തുയേശുവിന്റെ സാമ്രാജ്യമാകട്ടെ, വളർന്നു വരുകയും ഇന്നും അന്ധകാര ശക്തികളോട് പോരാട്ടം ചെയ്തുകൊണ്ട് മുന്നേറുകയും ചെയ്യുന്നു.

എന്നിരുന്നാലും ഹേരോദാവിന്റെയും യേശുവിന്റെയും കാലത്തെപ്പോലെ ഇന്നും യേശുവിന്റെ വിദ്വേഷികളും, ക്രൂശിന്റെ ശത്രുക്കളും ഉണ്ട്. ഇന്നും മനുഷ്യവർഗത്തെ അടിമത്വത്തിലമർത്തി

സ്വന്തം പ്രതാപം പുലർത്തുവാൻ വെമ്പൽകൊള്ളുന്ന രാഷ്ട്രീയതയും വർഗീയതയും നിലനിൽക്കുന്നു. അവർ നാസ്തികത്വത്തിന്റെയും മതത്തിന്റെയും പേരിൽ പടുത്തുയർത്തിയ വെൺമാളികകളുടെ ഉത്തുംഗ ഗോപുരത്തിൽനിന്ന് മൃഗീയാധികാരത്തിന്റെ വെന്നിക്കൊടി പാറിക്കുന്നു. അതേ തത്വത്തിലും ആദർശത്തിലും നടപടികളിലും ഇടപഴകി വഞ്ചിതരായിതീർന്ന അനുയായികളാൽ തന്നെ നിഗ്രഹിക്കപ്പെടുകയും അങ്ങനെ ഇക്കൂട്ടർ ഒന്നിനു പുറകെ ഒന്നായി നിഷ്ക്രമിക്കപ്പെടുകയും ചെയ്യുന്നത് നാം കണ്ടുകൊണ്ടാണല്ലോ ഇരിക്കുന്നത്. ദൈവത്തിന്റെ അസ്തിത്വത്തെ ചോദ്യം ചെയ്ത തത്വസംഹിതകളുടെ അധ:പതനവും അനീതിയുടെ മകുടമായി വർത്തിച്ചിരുന്ന രാഷ്ട്രീയ നേതാക്കന്മാരുടെ അനുഭവവും മററും ആധുനിക ലോകത്തിന്റെ കണ്ണുതുറപ്പിക്കുവാൻ പര്യാപ്തമാകേണ്ടതാണ്.

പ: സഭയോടും ക്രിസ്തുവിനോടും സമരം ചെയ്യുന്ന അന്ധകാരശക്തികൾ ക്രിസ്തുവാകുന്ന പാറമേൽ വീണ് ഇല്ലാതാകും. അത് ആരുടെയെങ്കിലും മേൽ വീണാൽ അതിനെ ധൂളിപ്പിക്കും (മത്താ. 21:44). ആയതിനാൽ ക്രിസ്തുവാകുന്ന പാറമേൽ തട്ടി ആരും വീഴാതിരിക്കുവാൻ ശ്രദ്ധിക്കണം. ക്രിസ്തുവിന്റെ ഈ പ്രവർത്തി ഇന്നു തുടരുന്നത് പ: സഭയിൽ കൂടിയാണ്. പ: സഭയിലെ ഓരോ അംഗവും കർത്താവിന്റെ വേലയ്ക്കുള്ള ആയുധങ്ങളായി പ്രവർത്തിക്കണം.

ഓരോരുത്തരുടെയും സ്വന്തം താല്പര്യവും, അഹന്തയും ആണ് സഭയിൽ അഭിപ്രായ വ്യത്യാസങ്ങളും ഭിന്നതകളും വളർത്തിയത് ഒരിക്കലും രക്ഷപ്പെട്ടുപോരുവാൻ കഴിയാത്തവിധം നാശത്തിന്റെ അഗാധഗർത്തത്തിൽ നമ്മെ കൊണ്ടുചെന്നെത്തിച്ചു. ഇനിയും എത്തിക്കുകയും ചെയ്യും. ദൈവം നൽകിയിട്ടുള്ള സമ്പത്തും കഴിവും പരസ്പര ദ്രോഹത്തിനും കലഹത്തിനും വ്യവഹാരത്തിനുമായി ഉപയോഗിച്ച് ഈ പ്രതിഭാസം അവസാനിപ്പിച്ച് ദൈവീകമാർഗത്തിലേക്ക് തിരിച്ചുവരുവാനുള്ള പക്വതയും, പശ്ചാത്താപവും നമുക്കുണ്ടാവണം. അതല്ലെങ്കിൽ നാമും ഹേരോദോസിനെപ്പോലെ, യഹൂദ പ്രമാണികളെപ്പോലെ യേശുവിനെ ദ്രോഹിക്കുവാൻ ഉദ്യമിക്കുകയാണ്.

പ: സഭയിൽ ദീർഘകാലമായി നിലവിലിരുന്ന വ്യവഹാരത്തിന്റെ പര്യവസാനം കണ്ടുതുടങ്ങിയ ഈ അവസരത്തിൽ നാം കൊണ്ടാടുന്ന ക്രിസ്തുമസ് ആണ് ഇത്. വാശിയും വൈരാഗ്യവും വെടിഞ്ഞ് കക്ഷിഭേദമെന്യേ മലങ്കരയിലെ ജനങ്ങളെല്ലാം സമാധാനത്തിലും നിരപ്പിലും ഒന്നായി ഈ ക്രിസ്തുമസ് കൊണ്ടാടിയെങ്കിൽ എന്ന് നാം ആശിക്കുന്നു. ഇത് മുമ്പുതന്നെ നാം കല്പനകൾ മുഖാന്തരവും പത്രപ്രസ്താവനയിലൂടെയും നിങ്ങളോട് ആവശ്യപ്പെട്ടിരുന്നു. ആയതിനാൽ മലങ്കരസഭയുടെ ഐക്യത്തിനും പുരോഗമനത്തിനും ദൈവതിരുനാമ മഹത്വത്തിനും വേണ്ടി നാം പ്രവർത്തിക്കണം. കേസിൽ ഒരു കക്ഷി തോററു ഒരു കക്ഷി ജയിച്ചു എന്നിങ്ങനെയുള്ള ചിന്തകളെല്ലാം വെടിഞ്ഞ് ഐക്യത്തോടും സ്നേഹത്തോടുംകൂടി വർത്തിക്കണം. വിധി രണ്ടു കൂട്ടർക്കുമുള്ളതാണ്. രണ്ടുകൂട്ടരും ഒരുമിച്ച് അതിന്റെ ഗുണമനുഭവിക്കണം. യേശുവിനെ വന്ദിക്കുവാൻ എന്ന വ്യാജേന ക്രിസ്തുവിനെ ഇല്ലാതാക്കുവാൻ മാർഗമാരാഞ്ഞ ദു:ഷ്പ്രഭുവായ ഹേരോദോസിനെപ്പോലെ, സഭാസേവനം എന്ന ഭാവേന സഭയെ വീണ്ടും ഭിന്നതയിലേക്ക് നയിക്കുന്നത് പാപകരവും ശാപകരവും ആയിരിക്കും.

സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാൻമാർ അവർ ദൈവത്തിന്റെ മക്കളെന്നു വിളിക്കപ്പെടും. സമാധാനം ഉള്ളവർക്കേ സമാധാനത്തിന്റെ പ്രചാരകന്മാർ ആകുവാൻ കഴിയൂ. ആയതിനാൽ ശാശ്വതമായ സമാധാനം ലഭിപ്പാൻ തക്ക ദൈവപ്രസാദമുള്ള മനസ് എല്ലാവരിലുമുണ്ടാകട്ടെ എന്ന് നാം ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. പ: മാലാഖമാരോടു ചേർന്ന് അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം. ഭൂമിയിൽ സമാധാനം. ദൈവപ്രസാദമുള്ളവർക്ക് സംപ്രീതി എന്ന് നമുക്കു പാടാം.

എല്ലാവർക്കും ബലഹീനനായ നമ്മുടെ ക്രിസ്തുമസ് ആശംസകളും അനുഗ്രഹങ്ങളും. ദൈവം അനുഗ്രഹിക്കട്ടെ.

---

മലങ്കരസഭ 1995 ഡിസംബർ

# നമുക്കാവശ്യമായ വിശ്വനാഗരികത (ii)

ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ

## 5. 'സെക്കുലർ' എന്ന ആശയം പാശ്ചാത്യ ചിന്തയിൽ

ഭാരത സംസ്ക്കാരത്തിലും ഭാരതീയ ഭാഷകളിലും അതിന് തത്സമമില്ലാത്ത ഈ സെക്കുലർ' ചിന്താഗതി പാശ്ചാത്യ ചരിത്രത്തിൽ എങ്ങനെയുണ്ടായെന്ന് അല്പം ചിന്തിക്കുന്നത് നമുക്ക് പൊതുവെ പ്രയോജനകരമായിരിക്കും. യൂറോപ്യൻ ചരിത്രത്തിലുണ്ടായ ചില പ്രത്യേക പരിണാമങ്ങളുടെ പശ്ചാത്തലത്തിൽ അടുത്ത കാലത്ത് മാത്രമാണ് സെക്കുലർ ചിന്താഗതി ഉയർന്ന് വന്നിട്ടുള്ളത്.

യൂറോപ്യൻ ചരിത്രത്തിൽ മതവും രാഷ്ട്രീയവും തമ്മിലുള്ള സങ്കലനം പലവിധത്തിലായിരുന്നു. പുരാതന റോമാസാമ്രാജ്യത്തെക്കുറിച്ച് പറയുകയാണെങ്കിൽ ആ സാമ്രാജ്യത്തിന്റെ നിലനില്പിനാവശ്യമായ വിവിധ ഘടകങ്ങളായിരുന്നു കൈസർ അല്ലെങ്കിൽ എംപററുടെ സ്ഥാനം, റോമൻസേന, റോമൻ സിവിൽ സർവീസ് (Curia), റോമൻ നിയമസംഹിത മുതലായവയോടൊപ്പം പ്രധാനമായിരുന്നു, റോമാ ദേവന്മാരെ പ്രസാദിപ്പിക്കുന്നതിനുവേണ്ടിയുള്ള ബലികളും അനുഷ്ഠാനങ്ങളും. ഈ ബലികളും അർച്ചനകളും നിർബാധം തുടർന്നുകൊണ്ടുപോകുന്നതിനുള്ള ചുമതല സുപ്രീം ഫോണ്ടിഫായ ചക്രവർത്തിയിലും അതുപോലെ ഓരോ സിവിൽ ഉദ്യോഗസ്ഥനിലും നിക്ഷിപ്തമായിരുന്നു.

അതു കഴിഞ്ഞുണ്ടായ (330–1453 AD) ബൈസന്റൈൻ സാമ്രാജ്യവും ഒരു ക്രിസ്തീയ ചക്രവർത്തിക്ക് വിധേയമായി ക്രിസ്തുമതത്തെ സാമ്രാജ്യത്തിന്റെ ഔദ്യോഗിക മതമാക്കി തീർക്കുകയും, ഗവൺമെന്റിന്റെ വിശ്വാസത്തോട് യോജിക്കാതിരുന്നവരെ നിഷ്കരുണം പീഡിപ്പിക്കുകയും ചെയ്തു.

എട്ടാം ശതാബ്ദത്തിനുശേഷം യൂറോപ്പിലുണ്ടായ ചാർലമേഞ്ഞിന്റെ (Charlemagne) 'ഹോളി റോമൻ എംപയറും (800–1806) പൂർണ്ണമായും ഒരു മതാധിഷ്ഠിത രാഷ്ട്രമായിരുന്നു. ദൈവരാജ്യം വേദശാസ്ത്രജ്ഞന്മാരുടെ നിർദ്ദേശപ്രകാരം ഭൂമിയിൽ സ്ഥാപിക്കാൻ ബാധ്യതയുള്ള ആളായാണ് ചാർലമാഞ്ഞ് തന്നെത്തന്നെ കണ്ടത്. പത്തൊമ്പതാം ശതാബ്ദത്തിന്റെ ആരംഭത്തിൽ 1806–ൽ നെപ്പോളിയനാണ് അതിനെ തട്ടിത്താഴെയിട്ടത്.

സിവിൽപവർ വേദശാസ്ത്രത്തിന് കീഴായിരിക്കണമെന്ന അതേ തത്വം ഉപയോഗിച്ച് 'ഹോളി റോമൻ എംപയറിന്'' ബദലായി ഇററലിയിലും ഫ്രാൻസിലും പേപ്പൽ സ്റേററ്റ്സ് രൂപം കൊണ്ടു. മാർപാപ്പാമാർ നേരിട്ട് രാജ്യം ഭരിച്ചു. പല രാജാക്കന്മാർ പലയിടങ്ങളിലായി റോമാ സഭയ്ക്ക് ദാനം നൽകിയ വസ്തുക്കളാണ് റോമാപാപ്പാ ഇങ്ങനെ നേരിട്ട് ഭരിച്ചത്. ഒരു കാലത്ത് യൂറോപ്പിന്റെ മൂന്നിലൊന്നുണ്ടായിരുന്ന പേപ്പൽ സ്റേററ്റ്സ്, ഇന്ന് വത്തിക്കാൻ, ലേററൽ ചാപ്പൽ, കാസ്ററൽ. ഗോണ്ടോൾഫോയിലെ പാപ്പായുടെ കൊട്ടാരം എന്നിവ മാത്രമായി അവശേഷിക്കുന്നു.

പ്രൊട്ടസ്റ്റന്റ് നവീകരണം 16–ാം ശതാബ്ദത്തിൽ വന്നതോടെ യൂറോപ്പിലെ കോണ്ടിനന്റൽ സ്റേററ്റ്സ്, മതാടിസ്ഥാനത്തിൽ രണ്ടു ചേരികളായി തിരിഞ്ഞു. പ്രൊട്ടസ്റ്റന്റ് സ്റേററ്റ്സും കാത്തലിക് സ്റേററ്റ്സും തമ്മിലുള്ള യുദ്ധം വളരെനാൾ നീണ്ടുനിന്നു. യൂറോപ്പിൽ മുഴുവൻ വ്യാപിച്ചു. അന്ന് യൂറോപ്പിലെ എല്ലാ രാഷ്ട്രങ്ങളും മതാധിഷ്ഠിത രാഷ്ട്രങ്ങളായിരുന്നു. ഒന്നുകിൽ പ്രൊട്ടസ്റ്റന്റ് അല്ലെങ്കിൽ കാത്തലിക്. 30 വർഷത്തെ പടവെട്ടിന് ശേഷം ഇരുചേരികളും തമ്മിലുള്ള അനുരഞ്ജനക്കരാർ 1648–ൽ ഉടലെടുത്തതോടെയാണ് ഇന്നത്തെ സെക്കുലർ സ്റേററിന്റെ അടിസ്ഥാനം ഉണ്ടാകുന്നത്. 'സെക്കുലറൈസേഷൻ' എന്ന പദപ്രയോഗവും ആദ്യമായി ഉണ്ടാകുന്നത് 1648–ലെ വെസ്റ്റ്ഫേലിയൻ ഉടമ്പടി (Treaty of Westphalia) യോടെയാണ്. 'Cuius regioeius religio' 'രാജ്യമതം രാജമതം' ഒരു രാജ്യത്തെ രാജാവ് പ്രൊട്ടസ്റ്റന്റ് ആണെങ്കിൽ അവിടത്തെ ജനങ്ങളെല്ലാവരും പ്രൊട്ടസ്റ്റന്റ് ആയിക്കൊള്ളണം. രാജാവ് കത്തോലിക്കനാണെങ്കിൽ ജനങ്ങളും കത്തോലിക്കരാകണം ഇതാണ് തത്വം. ഇതിന്റെ പൂർണ്ണ നിഷേധമായിട്ടാണ് 'സെക്കുലർ സ്റേററ്റ്സ്'' പിന്നീട് ഉടലെടുക്കുന്നത്. 'സെക്കുലറിസേഷൻ' എണ പദത്തിന് അന്ന് വെസ്ററഫേലിയൻ ഉടമ്പടി കൊടുത്ത അർത്ഥം സഭയുടെ മുതൽ അല്ലെങ്കിൽ 'എക്ളീസിയാസ്ററിക്കൽ പ്രോപ്പർട്ടി'യായി കിടന്നിരുന്ന അനേക വസ്തുവകകൾ സർക്കാർ നിയന്ത്രണത്തിൽ

നിന്ന് വേർപെടുത്തി ഒരു പ്രൊട്ടസ്ററൻറ് രാജാവിനോ കത്തോലിക്കാ രാജാവിനോ കൊടുക്കുന്ന പ്രക്രിയയ്ക്കായിരുന്നു. 17-ാം ശതാബ്ദംവരെ യൂറോപ്പിലെ ഒരു രാഷ്ട്രവും മതനിരപേക്ഷമായിരുന്നില്ല. പ്രത്യുത തികച്ചും മതാധിഷ്ഠിതമായിരുന്നു. പാശ്ചാത്യ സോഷ്യലിസ്ററു പിതാവായ സാൻറ് സിമോണിൻെറ (1760–1825) അഭിപ്രായത്തിൽ ഒരു സമൂഹത്തിലെ ഏററവും സുപ്രധാനമായ ഘടകം മതമാണ്. പത്തൊമ്പതാം ശതാബ്ദത്തിൽ അമേരിക്ക സന്ദർശിച്ച അലെക്സിസ് ഡി. ടോക്കേവിൽ (Alexis de Tocqueville: 1805–1859) ഈ അഭിപ്രായക്കാരനായിരുന്നു എന്നു മാത്രമല്ല, അമേരിക്കയിൽ ഡെമോക്രസി വേരുന്നിയതിൻെറ പ്രധാന കാരണം, ഇവാഞ്ചലിക്കൽ പ്രോട്ടസ്ററൻറിസമായിരുന്നു എന്ന് വാദിക്കുകയും ചെയ്തു.

ഇവരുടെ രണ്ടു പേരുടെയും ചിന്താഗതിയെ വിമർശിച്ചുകൊണ്ട് സുപ്രസിദ്ധ മാനവശാസ്ത്രകാരൻ Emile Durkheim (1858–1917) മതത്തേയും സമൂഹത്തെയും രണ്ട് യാഥാർത്ഥ്യങ്ങളായി കാണുന്നതുതന്നെ തെററാണെന്ന് വാദിച്ചു. മതമാകുന്ന സിമൻറില്ലാതെ സംസ്കാരം കെട്ടിപ്പടുക്കുവാനോ സാദ്ധ്യമല്ല എന്നായിരുന്നു ദുർക്ക്ഹൈമിൻെറ വാദം. അതിമാനുഷികനായ ഒരു ഈശ്വരനെ വിഭാവനം ചെയ്തില്ലെങ്കിൽത്തന്നെ സമൂഹത്തെ കൂട്ടിപ്പിടിക്കുവാനും അതിൻെറ വിശ്വാസസംഹിതയെ ന്യായീകരിക്കുവാനും (for legitinizing society) ഒരു സിവിൽമതം (വ്യക്തിയുടെ മതമല്ല, സമൂഹം സ്വീകരിക്കുന്ന ഒരു മതം) ആവശ്യമാണെന്ന് റൂസോ (J. J. Rousseau) വാദിച്ചു.

മതമെന്നും, ദൈവശാസ്ത്രം, മെററാഫിസിക്സ് എന്നും ഒക്കെ പറയുന്നത് മനുഷ്യൻെറ ബാല്യദശയിലെ അപൂർണ്ണ ചിന്തകളിൽപ്പെട്ടതായിരുന്നു എന്നും, അവയെ മറികടന്ന് ശാസ്ത്രത്തിൻെറ അസന്നിഗ്ദ്ധ ജ്ഞാനത്തിൽ മനുഷ്യൻ ഉറച്ചു നിൽക്കണമെന്നും വാദിച്ച ആഗസ്ററു കോൺട് (Auguste Comte 1798–1857), തൻെറ പിൽക്കാലത്തുള്ള ചിന്തയിൽ ഒരു മതമാനവികത അല്ലെങ്കിൽ മാനവികമതമില്ലാതെ സമൂഹത്തെ കൂട്ടിപ്പിടിക്കുവാൻ സാദ്ധ്യമല്ലെന്നാണ് വാദിച്ചത്. ഹേഗലും ഈ അഭിപ്രായക്കാരനായിരുന്നു.

എന്നാൽ 19-ാം നൂററാണ്ടിൽ ഹെർബർട്ട് സ്പെൻസർ, ലുഡ്വിഗ് ഫോയർ ബാഖ്, മാർക്സ്, എംഗൽസ് തുടങ്ങിയവർ മതം സമൂഹപുരോഗതിക്ക് വിലങ്ങുതടിയാണെന്നും ചൂഷിതമനുഷ്യനെ നിഷ്ക്രിയനാക്കുന്ന മയക്കുമരുന്നാണെന്നും, മനുഷ്യൻ പുരോഗമിക്കുന്നതോടെ മതം മനുഷ്യചരിത്രത്തിൽനിന്ന് തിരോധാനം ചെയ്തുകൊള്ളുമെന്നും പഠിപ്പിച്ചു.

## ഉള്ളതെന്താണ്? അടിസ്ഥാന ചോദ്യം

ആധുനിക ശാസ്ത്രത്തിൻെറ വേലിയേററത്തിൽ മതവും മെററാഫിസിക്സും പാരമ്പര്യവുമൊക്കെ താനേ തിരോധാനം ചെയ്തുകൊള്ളുമെന്ന 19-ാം ശതാബ്ദത്തിലെ വാദഗതിക്ക് ഇന്ന് ബലക്ഷയം വന്നിരിക്കുന്നു. മനുഷ്യയുക്തിയുടേയും ശാസ്ത്രത്തിൻേറയും സാദ്ധ്യതകളുടെ പരിമിതി കാണാൻ കഴിയാതിരുന്ന ഒരു യൂറോപ്യൻ സമൂഹമാണ് മതത്തിൻെറയും പാരമ്പര്യത്തിൻെറയും സ്വാഭാവികതിരോധാനത്തെപ്പററി ഇത്രയധികം ഉൽപതിഷ്ണുത്വം കാണിച്ചത്. ആ ഉൽപതിഷ്ണുത്വത്തിൻെറ വേലിയേററത്തിലാണ് മാർക്സും എംഗൽസും യൂറോപ്പിൽ ജീവിച്ചതും ചിന്തിച്ചതുമൊക്കെ.

മാർക്സിസത്തിൻെറ അനുധാവകനല്ലെങ്കിലും ഒരു എളിയ സുഹൃത്ത് എന്ന നിലയിൽ എനിക്ക് എൻെറ ഇടതുപക്ഷ സഹോദരങ്ങളോട് അഭ്യർത്ഥിക്കാനുള്ളത് – മാർക്സിയൻ ഫണ്ടമെൻറിലിസവും മററു ഫണ്ടമെൻറിലിസങ്ങളെപ്പോലെ തന്നെ അത്ര വളരെ ശാസ്ത്രീയമായ ഒരു നിലപാടല്ലെന്ന് മനസിലാക്കി, മനുഷ്യരാശിയുടെ 'അനുഭവ'ത്തിൽ അധിഷ്ഠിതമായ ഒരു പുതിയ മൗലികചിന്താഗതി അവലംബിക്കുവാൻ നാം എല്ലാവരും തയ്യാറാകണമെന്നുള്ളതാണ്. മാർക്സിസത്തിൻെറ പഴയ ഫണ്ടമെൻറൽ ഓൺടോളജി ഇന്നത്തെ ബുദ്ധിജീവിക്കോ സമാധാനപ്രവർത്തകനോ അതേപടി സ്വീകാര്യമല്ല.


**അസാദ്ധ്യമായ രോഗശാന്തിക്കും ജീവിതവിജയത്തിനും നന്ദി**



T. V. Varghese Retd. Deputy Directer (Edn.) Trichur.

ഉള്ളതെന്താണ്? ഇതാണ് അടിസ്ഥാന ചോദ്യം. മാററർ—ഇൻ—മോഷൻ എന്നോ മാററർ—എനർജി—ഇൻ പ്രോസസ് ഓഫ് ഡയറക്ററിക്കൽ—ഡവലപ്മെൻറ് എന്നോ ഒക്കെ ഇന്നു പറഞ്ഞാൽ ശോഭിയ്ക്കില്ല. ശാസ്ത്രദർശന (Philosophy of Science) വും യാഥാർത്ഥ്യ പ്രത്യക്ഷതാ ചിന്തയും (the nature of reality perception) കഴിഞ്ഞ അൻപതു വർഷങ്ങൾകൊണ്ട് പുതിയ ഉൾക്കാഴ്ചകളിലേക്ക് നീങ്ങിക്കൊണ്ടിരിക്കുകയാണ്.

ഉള്ളതെന്താണ്? അതിനെ എങ്ങനെ അറിയാം? എന്ന ചോദ്യങ്ങൾക്ക് ഇന്ന് ആധുനിക ശാസ്ത്രത്തിലും ആധുനിക ദർശനത്തിലും സമാധാനമില്ല എന്ന അവസ്ഥയിലാണ് നാം വന്നുചേർന്നിരിക്കുന്നത്. പാശ്ചാത്യ ചിന്താരീതി മാത്രം സത്യാന്വേഷണ മാർഗമായി കരുതുന്നവർക്ക് വളരെയധികം നിരാശ ജനിപ്പിക്കുന്ന ഒരു സ്ഥിതിവിശേഷമാണിതെന്ന് പ്രത്യേകിച്ചും ആധുനികോത്തര (Post Modern) ചിന്താരീതിയിൽ വിളങ്ങിക്കാണാം.

പക്ഷേ ഭാരതീയരായ നാം എന്തിന് പാശ്ചാത്യ ഗവേഷണരീതി മാത്രമാണ് സത്യാന്വേഷണ മാർഗം എന്ന് ശഠിയ്ക്കുന്നു? നമ്മുടെ പ്രാചീന പാരമ്പര്യത്തിൽ ബഹുവിധങ്ങളായ സത്യാന്വേഷണ രീതികൾ നമുക്ക് അനായാസേന പ്രാപ്യങ്ങളായിട്ടുണ്ടല്ലോ. ഉണ്മ എന്താണ് എന്ന ചോദ്യത്തിന് നമ്മുടെ സാംഖ്യദർശനവും യോഗചിന്തയും ഒക്കെ നൽകുന്ന സമാധാനങ്ങൾ നമുക്ക് പ്രത്യേകം ശ്രദ്ധേയമാണ്. ശ്രീ ശങ്കരൻെറ വേദാന്തം മാത്രമല്ല നമുക്ക് തുറന്നു കിടക്കുന്ന വഴി. നാഗാർജ്ജുനൻെറ മാദ്ധ്യമിക ദർശനവും ജൈനമതത്തിലെ അനേകാന്ത വാദവുമൊക്കെ ഈ ചോദ്യത്തിന് സമാധാനം നൽകുവാൻ സഹായിക്കുന്നവയാണ്. അവയിലേതെങ്കിലുമൊന്നിനെ ഭാരതത്തിലെ ഔദ്യോഗിക ചിന്താസരണിയായി നാം സ്വീകരിക്കണമെന്നല്ല ഇവിടത്തെ വാദം.

പക്ഷേ രണ്ട് കാര്യങ്ങൾ തീർച്ചയാണ്. ഒന്നാമത് ചിന്താസരണികളിൽ ഇത്രമാത്രം വൈവിധ്യവും വിശാലതയുമുള്ള ഒരു സാഹചര്യം പാശ്ചാത്യ സംസ്കാരത്തിൽ ലഭ്യമല്ല. എല്ലാ ദാർശനിക പ്രശ്നങ്ങൾക്കും മനുഷ്യമനസ്സുണ്ടാക്കിയിട്ടുള്ള സമാധാനങ്ങൾ മിക്കവാറും എല്ലാം തന്നെ ഭാരതീയ പാരമ്പര്യത്തിലുണ്ട്. ഇതിനെ ഒന്ന് പരിശോധിക്കുകപോലും ചെയ്യാതെ, 'സെക്കുലർ' പോലുള്ള ഉപരിപ്ളവ ചിന്താരീതികളിൽ നാം ചെന്നു കുടുങ്ങുന്നത് എത്ര പരിതാപകരമാണ്! കേരളത്തിൻെറ സംസ്കാരലക്ഷ്യവും രാഷ്ട്രീയ വ്യവസ്ഥിതി ലക്ഷ്യവും 'സെക്കുലർ' എന്ന ഒരു ചിന്താരീതികൊണ്ട് പരിമിതപ്പെടുത്താൻ ശ്രമിക്കുന്നത്, നമ്മുടെ സംസ്കാരവൈവിധ്യത്തിന് എത്രയോ അനുയോജ്യമാണ്?

## വിശ്വനാഗരികതയും മതവും

കേരളത്തിൽ നമുക്ക് ആവശ്യമുള്ളത് മതനിരപേക്ഷതയല്ല, പുരാതന കാലം മുതലുള്ള Cosmopolitan വിശ്വനാഗരികതയാണ്. ആ വിശ്വനാഗരികതയിൽ മതത്തിനുള്ള പങ്കിനെപ്പററി ചില പ്രധാന തത്വങ്ങൾ മാത്രം അവതരിപ്പിക്കുവാനേ ഇവിടെ സമയമുള്ളു.

1. വിശ്വനാഗരികത മതബദ്ധവുമല്ല, മതനിരപേക്ഷവുമല്ല. 2. ഏതെങ്കിലും ഒരു പ്രത്യേക മതത്തിന് വിശ്വനാഗരികതയിൽ മുൻതൂക്കം കൊടുക്കുവാൻ സാദ്ധ്യമല്ല. 3. വിശ്വനാഗരികത ലോകത്തിലുള്ള എല്ലാ മതങ്ങളേയും ബഹുമാനിക്കുകയും ഒരു മതത്തേയും അധിക്ഷേപിക്കുകയോ നീതികരിക്കുകയോ ചെയ്യാത്തതുമാണ്. 4. 'മതവിരോധത്തിന് അതായത് 'സെക്കുലറിസത്തിന് ഒരു മതത്തിൻെറ എല്ലാ ലക്ഷണങ്ങളുമുണ്ട്. വിശ്വനാഗരികതയിൽ മററു മതങ്ങളോടൊപ്പം സഹകരിക്കുകയല്ലാതെ സെക്കുലറിസത്തിന് (സെക്കുലറിസം എന്ന മതത്തിന്) സർക്കാർ ഒരു മുൻതൂക്കവും കൊടുത്തുകൂടാ. 5. ഒരാളുടെ മതാനുയായിത്വത്തിൻെറ പേരിൽ ഒരു ഭാരതീയ പൗരന് യാതൊരു പ്രത്യേക ആനുകൂല്യങ്ങളോ സാമ്പത്തിക സഹായങ്ങളോ നൽകിക്കൂടാ. സർക്കാർ നൽകുന്ന ആനുകൂല്യങ്ങൾ സാമൂഹ്യവും സാമ്പത്തികവുമായ പിന്നോക്കാവസ്ഥയെ മാത്രം ആസ്പദമാക്കിയുള്ളതാകണം. 6. മതാധിഷ്ഠിതമായ രാഷ്ട്രീയ പാർട്ടികൾ വിശ്വനാഗരികതയിൽ ഉണ്ടായിക്കൂടാ. ഏതെങ്കിലും ഒരു പ്രത്യേക മതത്തിൻെറ പ്രചാരത്തിനുവേണ്ടി ഒരു രാഷ്ട്രീയ പാർട്ടിയും നിലകൊണ്ടുകൂടാ. 7. എന്നാൽ എല്ലാ വിശ്വമതങ്ങളുടേയും ധാർമ്മിക മൂല്യങ്ങളെ ഒരുമിച്ച് ഉൾക്കൊള്ളുന്ന ഒരു വിശ്വധാർമ്മികതയായിരിക്കണം ഏത് വിശ്വനാഗരികതയുടെയും നിദാനവും അടിസ്ഥാനവും.

ഞാൻ എടുത്തു പറയട്ടെ. കേരളത്തിലെന്ന പോലെ ഭാരതത്തിലും മററു രാജ്യങ്ങളിലും നമുക്കാവശ്യമായിട്ടുള്ളത് മതനിരപേക്ഷ സമൂഹമോ സെക്കുലർ സമൂഹമോ അല്ല; പ്രത്യുത മതവൈവിധ്യത്തെ ഉൾക്കൊള്ളുന്നതും, എല്ലാ മതങ്ങൾക്കും ഒരുപോലെ സർഗാത്മക സ്വാതന്ത്ര്യമുള്ളതും, എന്നാൽ ഒരു പ്രത്യേക മതത്തിനും മുൻതൂക്കം കൊടുക്കാത്തതുമായ ഒരു വിശ്വനാഗരികതയാണ്.

രണ്ടാമത്, മൗലികമായ മറെറാരു കാര്യം കൂടെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഞാൻ ഈ ലഘു പ്രബന്ധം അവസാനിപ്പിച്ചുകൊള്ളാം.

സെക്കുലർ സംസ്കാരത്തിൻെറ പ്രധാന ബലഹീനതയെന്താണ്? ഈശ്വരനെ നിഷേധിക്കുന്നു എന്നതല്ല. നമ്മുടെ ഇന്ദ്രിയങ്ങൾക്ക് ഗോചരമാകുന്നതിനപ്പുറത്ത് യാഥാർത്ഥ്യമൊന്നും ഇല്ലെന്നും അങ്ങനെ ഉണ്ടെങ്കിൽ അത് നമ്മെ ബാധിക്കുന്നില്ലെന്നും ഉള്ള ചിന്തയാണ്. ഉൺമയെന്ന് പറഞ്ഞാൽ ഇക്കാണുന്നതൊക്കെത്തന്നെയാണെന്നും, നമ്മുടെ പഞ്ചേന്ദ്രിയങ്ങളും അവയുടെ വികസനമായ സാങ്കേതികോപാധികളും ഉപയോഗിച്ച് കണ്ടുപിടിക്കാവുന്നത് മാത്രമേ സംഗത യാഥാർത്ഥ്യമായിട്ടുള്ളു എന്നും ഉള്ള വാദത്തിന്

സ്ത്രത്തിലോ ദർശനത്തിലോ അടിസ്ഥാനമൊന്നുമില്ല.

സാംഖ്യദർശനത്തിലെ ഉൾക്കാഴ്ചകളെ ഉൾക്കൊണ്ടുകൊണ്ടു തന്നെ ഭഗവദ്ഗീത (8,18) പറയുന്നത് ഇന്ദ്രിയഗോചരമായത്, അതായത് വ്യക്തമായത് എല്ലാം, ഇന്ദ്രിയഗോചരമല്ലാത്ത അവ്യക്തത്തിൽ നിന്ന് പ്രസരിക്കുന്നത് മാത്രമാണ് എന്നും. ബ്രഹ്നമിശ വരുമ്പോൾ വ്യക്തമായതെല്ലാം അവ്യക്തം എന്ന് പറയപ്പെടുന്നതിലേക്ക് പുനർവിലയം ചെയ്യുമെന്നുമാണ്.

അവ്യക്താദ് വ്യക്തയ: സർവ്വാ:
പ്രഭവന്ത്യ ഹരാഗമേ
രാത്ര്യാഗമേ പ്രലിയന്തേ
തത്രൈവാവ്യക്ത സംജ്ഞകേ.

അതായത് 'വ്യക്തം', mainfest reality അതിൽത്തന്നെ നിലകൊള്ളുന്ന ഒന്നല്ല. പ്രത്യേകിച്ച് അവ്യക്തമായതിന്റെ അതായത് Unmanifest reality യുടെ ഒരു പ്രസരം മാത്രമാണെന്നാണ് ഭാരതീയ പാരമ്പര്യം. ആധുനിക സംസ്കാരം വരുന്നതുവരെ ലോകത്തിലെ എല്ലാ പാരമ്പര്യങ്ങളും പഠിപ്പിച്ചിട്ടുള്ളത്, ദൃഷ്ടമായതിന് അദൃഷ്ടമായതിന്റെ അടിസ്ഥാനം കൂടാതെ നിലനിൽക്കുവാൻ സാധ്യമല്ലെന്നുമാണ്. നേരെമറിച്ച് സെക്കുലറിസത്തിന്റെ ചിന്താഗതിയിൽ, ദൃഷ്ടമായത് അതിൽത്തന്നെ പൂർണ്ണമാണെന്നും അതിന് നിദാനമായ ഒരു അദൃഷ്ടത്തെക്കുറിച്ച് ചിന്തിക്കേണ്ടുന്ന ആവശ്യമേയില്ലെന്നുമാണ്.

എന്താണുള്ളത്? ദൃഷ്ടമായത് ഉൺമയാണ് എന്ന് സെക്കുലറിസം പറയുന്നു. എല്ലാ ദൃഷ്ടത്തിന്റെയും പിറകിൽ അതിന് നിദാനമായ ഒരു അദൃഷ്ടമുണ്ടെന്നും, ദൃഷ്ടത്തിന് അതിൽത്തന്നെ നിലനിൽക്കാൻ സാദ്ധ്യമല്ലെന്നും പുരാതന പാരമ്പര്യങ്ങളും പറയുന്നു.

ഈ പ്രശ്നത്തെക്കുറിച്ച് കുറച്ചൊന്ന് ഗാഢമായി ചിന്തിച്ചശേഷം വേണം, നമ്മുടെ ലക്ഷ്യം മതനിരപേക്ഷ കേരളമോ, സർവ്വമതസംഗ്രാഹിയായ ഒരു വിശ്വനാഗരികതയോ എന്ന് തീരുമാനിക്കുവാൻ. **


# M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

## GIVESIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാ രംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാതിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986—ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിൽസിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൗജന്യമായും ചെയ്തു. ചികിൽസിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൗജന്യ ചികിത്സയ്ക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് 'Give Sight' പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂ. അടച്ചാൽ സാധാരണ തിമിര ശസ്ത്രക്രിയയും 1500 രൂപ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രക്രിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്രരോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ് നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച് വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ്സൈററ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും മേൽവിലാസവും.............................................Pin Code...........

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300/1500 രൂപ നിരക്കിൽ........................................ ശസ്ത്രക്രിയയ്ക്കുള്ള..............................രൂപ M. O./D. D / Cheque ആയി അയയ്ക്കുന്നു. എന്റെ പേരിൽ...................അന്ധന്/അന്ധന്മാർക്ക് സൗജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ഒപ്പും തീയതിയും

ചെക്ക്/ഡി.ഡി. /'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽവേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80G പ്രകാരം ആദായ നികുതി ഇളവുലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:—

Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad–673 591, Kerala.




# സുവിശേഷ പാഠങ്ങൾ

ഡോ. യാക്കൂബ് മാർ ഐറേനിയസ്
മെത്രാപ്പോലീത്താ

## യൗസേപ്പിനുണ്ടായ വെളിപാട് (ഡിസംബർ 17)

വി. മത്തായി 1: 18–25

വി. മറിയാമിനു വിവാഹം നിശ്ചയിക്കപ്പെട്ടിരുന്ന യൗസേഫിനെപ്പററി വളരെ ചുരുങ്ങിയ വിവരങ്ങൾ മാത്രമേ സുവിശേഷങ്ങളിൽനിന്നും ലഭിക്കുന്നുള്ളൂ. അദ്ദേഹത്തിന്റെ ഹൃദയവിശാലതയെയും നൈർമ്മല്യത്തെയും ഉദ്ദേശ ശുദ്ധിയെയും വെളിപ്പെടുത്തുന്ന ഒന്നാണ് അദ്ദേഹത്തിന് സ്വപ്നത്തിൽ വെളിപ്പാടുണ്ടായ സംഭവും അതിന്റെ പശ്ചാത്തലവും. പ്രതിശ്രുത വധു ഗർഭിണിയായെന്ന വാർത്ത യൗസേഫിനെ വല്ലാതെ തളർത്തിയിരിക്കണം. രണ്ടു പോംവഴികൾ മാത്രമേ അപ്പോൾ അദ്ദേഹത്തിന്റെ മുമ്പിലുള്ളൂ. മറിയമിനെ കുററക്കാരിയെന്ന് പരസ്യമാക്കി മതകോടതി മുമ്പാകെ കൊണ്ടുവരിക; അല്ലെങ്കിൽ രണ്ടു സാക്ഷികളുടെ ഉപേക്ഷണപത്രം നൽകി രഹസ്യമായി മറിയാമിനെ ഉപേക്ഷിക്കുക ആരെയും വേദനിപ്പിക്കാൻ മനസു വരാത്ത ആ ശുദ്ധഹൃദയൻ രണ്ടാമത്തെ വഴിതേടാനാണ് ഏറെ സമയത്തെ വിചിന്തനത്തിനുശേഷം നിശ്ചയിച്ചത്. അത് നടപ്പിലാക്കാനുള്ള സമയമെത്തിയപ്പോഴാണ്, ദൈവനിയോഗത്തിന്റെ സന്ദേശവും, ദിവ്യശിശുവിന്റെ മാതാവിനെ സംരക്ഷിക്കുന്നതിനുള്ള ആജ്ഞയും ദൈവദൂതനിൽനിന്ന് സ്വപ്നത്തിൽ ലഭിക്കുന്നത്. അതോടെ തന്റെ ആലോചനകൾ ഉപേക്ഷിച്ച്, യൗസേഫ് 'കർത്താവിന്റെ ദൂതൻ കല്പിച്ചതുപോലെ' ചെയ്തു. യൗസേഫിന്റെ മനസിന്റെ സംഘർഷവും, അദ്ദേഹം ചെയ്ത രഹസ്യ തീരുമാനവും മറിയാമിന് അജ്ഞാതമായിരിക്കണം. അഥവാ അറിഞ്ഞിരുന്നെങ്കിൽത്തന്നെ അതും ദൈവനിയോഗമായി മാത്രമെ മറിയം സ്വീകരിക്കുകയുള്ള. ശക്തിമാനും പരിശുദ്ധനുമായവൻ പ്രവർത്തിക്കുന്ന വലിയ കാര്യങ്ങൾ ഒരു ഘട്ടംവരെയും അജ്ഞാതമായിരുന്നേക്കാം. കാര്യങ്ങൾ കുഴഞ്ഞേക്കുമെന്നു കണ്ട് ദ്രുതഗതിക്കാർ അക്ഷമരായി ബഹളം കൂട്ടിയേക്കാം. എന്നാൽ ആത്മാർപ്പണം തുടിക്കുന്ന ജ്ഞാന ചക്ഷുസുകൾക്കു മുമ്പിൽ ദുർഘടം എന്നൊന്നില്ല! 'സർവശക്തനല്ലേ, അവിടുത്തെ ഇഷ്ടംപോലെ പ്രവർത്തിക്കട്ടെ' (1 ശമു. 3: 18.)

### പാഠങ്ങൾ

1. 'പരസ്യം' ഇന്ന് ഒരു കലാരൂപവും ഒരു വ്യവസായവുമാണ്. മതങ്ങളും ആധുനിക 'ആത്മീകതശൈലികളും' ഒന്നും ഇതിൽനിന്നും മുക്തമല്ല. വി. മറിയാമും യൗസേഫും, കർത്താവു തന്നെയും ഈ പരസ്യസങ്കല്പത്തിൽനിന്നും അന്യമായി നിൽക്കുന്നു. തനിക്കുണ്ടായ വിസ്മയകരമായ 'അറിയിപ്പിനെ'പ്പററി ആരോടും യൗസേഫിനോടുപോലും വി. മറിയാം വെളിപ്പെടുത്തുന്നില്ല. ആ വാർത്ത പ്രചാരണം ലഭിക്കേണ്ടതാണെങ്കിൽ ആ ഉത്തരവാദിത്തവും ദൈവം ഏറെറടുത്തുകൊള്ളും. ഏലിശുബായോടും ഇതു വെളിപ്പെടുത്തേണ്ടിവന്നില്ല. ദൈവം മുന്നമേ അത് ഏലിശുബായെ അറിയിച്ചു!

2. ആത്മസംയമനത്തിനും, ദീർഘക്ഷമയ്ക്കും, ഒരു മൂർത്തീരൂപമാണ് യൗസേഫ്. പ്രഥമദൃഷ്ട്യാ, ലൗകീക വിലയിരുത്തലിൽ കുററക്കാരിയെന്നു നിശ്ചയിക്കപ്പെടാവുന്ന ഒരാളിനോട് ഇത്രയധികം സഹാനുഭൂതിയോ? ആരെയും ശിക്ഷിക്കാൻ മനസുവരാത്ത തികഞ്ഞ ഒരു മനുഷ്യസ്നേഹിയും മനുഷ്യത്വവാദിയുമാണദേഹം. അഥവാ, എല്ലാ വഴികളുമടഞ്ഞാൽത്തന്നെ, ശിക്ഷ നൽകിയേ പററൂ എന്നു വന്നാൽ ഏററവും കുറച്ച് വേദന നൽകുന്ന ശിക്ഷ മാത്രം! മാത്രമല്ല ദൈവകല്പനകൾ പാലിക്കുന്ന കാര്യത്തിൽ അണുവിട പോലും വീഴ്ച വരുത്താത്ത 'നീതിമാനാണദേഹം. പുണ്യവാനും നീതിമാനുമായ യൗസേഫിന്റെ സ്വഭാവവൈശിഷ്ട്യം എത്ര അനുകരണീയം!

3. എല്ലാ വാതിലുകളും കെട്ടിയടക്കപ്പെട്ട് നിസഹായതമാത്രം ശേഷിച്ച്, ഇനി എന്തുചെയ്യണമെന്നറിയാതെ നിൽക്കുമ്പോൾ ദൈവം ഒരു വാതിൽ തുറന്നുതരുന്നു. അതാണ് ക്ഷമയോടെ സഹിക്കുന്നവർക്കുള്ള പ്രതിഫലം. യൗസേഫിന്റെ മുമ്പിൽ മറെറാരു പോംവഴിയും ഇല്ലാത്ത സ്ഥിതിയിലാണ് മാലാഖ പ്രത്യക്ഷനായി വരുന്നത്. യഹോവ നീതിമാന്മാരുടെ വഴി അറിയുകയും അവരെ സകല അനർത്ഥങ്ങളിൽനിന്നും വീണ്ടെടുക്കുകയും ചെയ്യുന്നു.

## ജനനപ്പെരുനാളിനു മുമ്പുളള ഞായർ (ഡിസംബർ 24)

വി. ലൂക്കോസ് 3: 23–28

യൗസേഫും മറിയാമും യേശുക്കുഞ്ഞിന്റെ പിറവിക്കായി പ്രാർത്ഥനയോടെ കാത്തിരുന്നതുപോലെ പ. സഭ ഉപവാസത്തോടും പ്രതീക്ഷയോ

ടുംകൂടെ ജനനത്തിരുനാളിനെ വരവേൽക്കാൻ കാത്തിരിക്കുന്ന 'ക്രിസ്തുമസ് ഈവ്' ആണിത്. വ്രതാനുഷ്ഠാനത്തോടെ തിരുപ്പിറവി കാക്കുന്ന പൗരസ്ത്യ സഭയുടെ പാരമ്പര്യം എത്ര അർത്ഥപൂർണ്ണം. പാശ്ചാത്യസംസ്കാരത്തിൽ ക്രിസ്മസ് ആഘോഷങ്ങളുടെ വർണ്ണപ്പൊലിമ ഏറെയാണ്; പക്ഷെ പൗരസ്ത്യ പാരമ്പര്യത്തിലെ ലാളിത്യവും ശാലീനതയും വ്രതശുദ്ധിയും അതിന് അന്യമാണ്. യേശുക്രിസ്തുവിന്റെ വംശാവലിയാണ് ഈ ആഴ്ചത്തെ പാഠം. 'അവൻ യൗസേഫിന്റെ പുത്രൻ എന്ന് ജനങ്ങൾ ചിന്തിച്ചു' എന്ന് എഴുതിയിരിക്കുന്നതിൽനിന്ന്, കന്യകാജനനത്തെ വി. ലൂക്കോസ് ഊന്നിപ്പറയുന്നതായി ഗ്രഹിക്കാം.

1) യേശുവിന്റെ വംശാവലിയുടെ രണ്ടു പതിപ്പുകൾ സുവിശേഷങ്ങളിൽ ലഭ്യമാണ്. വി. ലൂക്കോസ് യൗസേഫിൽ നിന്നാരംഭിച്ച് പുറകോട്ട് ആദാം വരെ പട്ടിക തയ്യാറാക്കുമ്പോൾ, വി. മത്തായിയാകട്ടെ അബ്രഹാമിൽ നിന്നാരംഭിച്ച് വളർത്തുപിതാവായ യൗസേഫിലൂടെ യേശുവിലെത്തുന്നു. ക്രിസ്തു ദാവീദിന്റെ പുത്രനും, ദാവീദിന്റെ സിംഹാസനത്തിൽ എന്നേക്കും വാഴുന്നവനുമാകുന്നു എന്നത് വെളിവാക്കുക എന്നതാണ് വി. മത്തായിയുടെ ഉദ്ദേശ്യമെന്നു തോന്നുന്നു. 'അവന്റെ പിതാവായ ദാവീദിന്റെ സിംഹാസനം കർത്താവ് അവനു നൽകും. അവൻ യാക്കോബ് ഗൃഹത്തിന് എന്നേക്കും രാജാവായിരിക്കും' (ലൂക്കോ. 1; 32–33) എന്നായിരുന്നല്ലോ മാലാഖ നൽകിയ സന്ദേശവും. ഗോത്രപിതാക്കന്മാരിലൂടെ ഒഴുകി ദാവിദുരാജാവിലൂടെ മശിഹായിലേക്ക് വംശാവലി എത്തിച്ചേരുന്നു. പതിനാല് എന്ന സംഖ്യ ആവർത്തിക്കുന്നതിൽ വി. മത്തായി എന്തോ പ്രത്യേകത കാണുന്നുണ്ടായിരിക്കാം.

വി. ലൂക്കോസാകട്ടെ യേശുക്രിസ്തുവിന്റെ ചരിത്രം 'മനുഷ്യവംശാവലിയുടെ' കേന്ദ്രസ്ഥാനത്തുതന്നെ സ്ഥാപിച്ചിരിക്കുന്നു. 'ആദാം ദൈവത്തിന്റെ മകൻ' എന്ന സമാപനവാക്യം ശ്രദ്ധേയമാണ്. പിതാവാം ദൈവത്തിന്റെ മക്കളാണ് മനുഷ്യരെല്ലാം. യേശുക്രിസ്തു മനുഷ്യനായി പിറക്കുകമൂലം അദ്ദേഹവും മനുഷ്യരായ നമ്മുടെ വംശാവലിയിൽ ഉൾപ്പെട്ടിരിക്കുന്നു! 'ദൈവപുത്രന്മാരായ നമുക്ക് സാക്ഷാൽ ദൈവപുത്രനെ തന്നെ സഹോദരനായി ലഭിച്ചിരിക്കുന്നു! ഈ രഹസ്യത്തെ സൂചിപ്പിക്കുന്നതാകാം വി. ലൂക്കോസ് അവതരിപ്പിക്കുന്ന വംശാവലിയിലെ സമാപന വാക്യം.

3. ഈ പ്രപഞ്ചത്തിൽ മനുഷ്യനെ സൃഷ്ടിച്ച് അവനു വസിക്കാൻ ദൈവം ഇടം നൽകി. പ്രപഞ്ചം നിറഞ്ഞുനിൽക്കുന്നവനാണ് ദൈവം. അതിൽനിന്നാണ് മനുഷ്യന് 'ഇടം' നൽകിയത്. മാത്രമല്ല, മാനവപരിത്രാണപദ്ധതി അനാവരണം ചെയ്യപ്പെടുമ്പോൾ മനുഷ്യചരിത്രത്തിലേക്ക് തന്നെ അപരിമിതനായ ദൈവം പ്രവേശിക്കുന്നു. ഇതാണ് മഹാത്ഭുതം. 'പരിമിതനാകുന്ന പരിമിതേശൻ'! വിദൂരതയിൽ നിന്നുകൊണ്ട് ചെയ്യാൻ കഴിയുന്ന കാര്യമായിരിക്കാമിത്. പക്ഷെ അവിടുന്ന് നിശ്ചയിച്ചത് മറിച്ചാണ്. പാപമൊഴികെ മനുഷ്യന്റെ ഇല്ലായ്മയിലും വല്ലായ്മയിലും ദുരിതങ്ങളിലും എല്ലാം കൂടിക്കലർന്ന് അവനെ ഉദ്ധരിക്കാനാണ് അവിടുന്ന് പ്രിയപ്പെട്ടത്; മരണവുമായി കെട്ടുപിണഞ്ഞ്, അതിന്റെ ശക്തി മുഴുവൻ നിഗ്രഹിച്ച് അതിനെ നിർവീര്യമാക്കിയതുപോലെതന്നെ.


**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**

ലാലി, കുളനട.

സൂസി, കുളനട.

ജെസി, കുളനട.

## കർത്താവിന്റെ ജനനപ്പെരുനാൾ

വി. ലൂക്കോസ് 2: 1–14; വി. മത്തായി 2: 1–12.

സകലരെയും, സകലത്തെയും പ്രകാശിപ്പിക്കുന്ന പ്രകാശമായവന്റെ വരവായി. സർവജനത്തിനുമായുണ്ടായ മഹാസന്തോഷം! സമൂഹത്തിൽ ഗണനീയരല്ലാത്ത അജപാലകർക്കാണ് ആദ്യം അറിവു കിട്ടിയത്; അതും ദൈവദൂതന്മാരിൽതന്നെ. ലോകത്തിന്റെ പാപത്തെ വഹിക്കുന്ന 'കുഞ്ഞാട്' പിറന്നുവീണാൽ ആദ്യം കാണേണ്ടത് ഇടയന്മാർതന്നെയാണല്ലോ! യുഗങ്ങളായി ദർശകരും ജ്ഞാനനേത്രികളും, ശുദ്ധമാനസരുമായവർ കാത്തിരുന്നത് ഈ വലിയ ഉദയത്തിനായിട്ടായിരുന്നു. 'മോശയെപ്പോലെ ഒരു പ്രവാചകനെ എഴുന്നേല്പിക്കാ'മെന്നുള്ള യഹോവയുടെ വാഗ്ദാനം ഇന്നു നിറവേറി (ആവർത്തനം. 18: 15). സർപ്പത്തിന്റെ തല ചതയ്ക്കേണ്ട, സ്ത്രീയുടെ സന്തതിയാണിത്, അന്ധകാരത്തിലും മരണനിഴലിലും ഉഴലുന്നവൻ കണ്ട വലിയ പ്രകാശമാണിത്.

ദൈവം തന്റെ സൃഷ്ടിയായ മനുഷ്യന്റെ രൂപം പൂണ്ട് കന്യകാസുതനായി പിറക്കുന്നതിന് ചരിത്രത്തിലേക്ക് പ്രവേശിക്കുന്നത് മഹാൽഭുത സംഭവമാണ്. ഇതിനു സമാനമായ മറ്റൊന്ന് ഇതിനു മുമ്പ് ഉണ്ടായിട്ടില്ല. ദൈവത്വം മനുഷ്യത്വവുമായി കൂട്ടികലരുകയാണ്. മഹാനായ വി. അത്താനാസ്യോസിന്റെ വാക്കുകളിൽ മനുഷ്യനെ ദൈവമാക്കുവാൻവേണ്ടി ദൈവം മനുഷ്യനാകുന്നു.

1. ദരിദ്രന്മാരോടു സുവിശേഷമറിയിക്കാൻ വന്നെത്തിയ സ്വർഗീയൻ പരമ ദരിദ്രനായി കാണപ്പെടുന്നു. ലോകത്തിലെ ധനവാന്മാരുടെ കണ്ണു തുറപ്പിക്കേണ്ടതാണിത്. സർവാധിനാഥൻ ഇത് ദരിദ്രരിൽ ദരിദ്രരോടൊപ്പം! തന്റെ ജനനം തന്നെ ദാരിദ്ര്യത്തിന്റെയും ഇല്ലായ്മയുടേയും അവഗണനയുടെയും മടിത്തട്ടിൽ! ഇന്നും അവിടുത്തേക്ക് സ്ഥിതി അതുതന്നെയാണല്ലോ. ധനികന്മാരേ, നിങ്ങൾക്ക് ഇതേതുമില്ലേ? ദൈവമില്ലാത്ത ധനം കേവലം അർത്ഥശൂന്യമാണന്ന് നിങ്ങൾ എന്നു തിരിച്ചറിയും? ദരിദ്രന്മാർ ക്രിസ്തുവിനോടൊപ്പം ദാരിദ്ര്യത്തിൽ ഉഴലുമ്പോൾ നിങ്ങൾക്ക് എങ്ങനെ സമൃദ്ധിയിൽ മുങ്ങി മയങ്ങാനാവും. ആവശ്യക്കാരന്റെ അടുത്തേക്ക് നിങ്ങളുടെ ഹൃദയവും പണവും നീളട്ടെ. അതാണ് ദൈവത്തെ സേവിക്കാനുള്ള വഴി.

2. മനുഷ്യർജീവിതമാർഗമായി ഏതു തൊഴിൽ സ്വീകരിച്ചാലും അത് 'ദൈവീകമായി' മാററാൻ കഴിയും. ആടു മേയിച്ചു നടന്നാലും ദൈവദൂതന്റെ സാന്നിദ്ധ്യവും സന്ദേശവും ലഭ്യമാകും. അദ്ധ്വാനം അധികമില്ലാത്ത ചില തൊഴിലുകൾ മേൽത്തരമാണെന്നും അല്പം ശരീരാദ്ധ്വാനം വേണ്ടിവരുന്നത് 'താണ' താണന്നുമുള്ള മനോഭാവം എത്ര അർത്ഥശൂന്യം!

3. ശാസ്ത്രവും, സാങ്കേതിക കൗശലവുമെല്ലാം അവയുടെ ഉറവിടമായ ദൈവത്തോട് വിധേയപ്പെട്ടിരിക്കണം. ശാസ്ത്രവിശാരദരും, രാജാക്കന്മാരും 'കാഴ്ചകളോടെ? ദിവ്യശിശുവിനെ കാണാനെത്തുന്നുണ്ടല്ലോ. അല്പം പഠിപ്പും വാക്ചാതുര്യവും കൈവന്നു കഴിഞ്ഞാൽ ആരെയും വകവയ്ക്കാത്ത അല്പജ്ഞാനികൾ എവിടെ! ഏറെ ദൂരം യാത്രചെയ്ത് രാജശിശുവിനെ വണങ്ങാനെത്തുന്ന പൗരസ്ത്യദിക്കിലെ ജോതിശാസ്ത്രജ്ഞർ എവിടെ?

4. ദൈവം നമ്മോടുകൂടെ—എങ്കിൽ? തിരുപ്പിറവികാലത്ത് നമ്മുടെ മനസിനെ മഥിക്കേണ്ട ഒരു പൂർവചിന്തയാണിത്. ദൈവം നമ്മോടൊപ്പമായിരിക്കുന്നു. നാം തന്നോടൊപ്പമുണ്ടോ? മനുഷ്യരുടെ പിഴച്ച നടപടി വിശേഷങ്ങളുടെ മദ്ധ്യേ 'ദൈവം നമ്മോടൊപ്പമെന്നു പറയാനാവുമോ?

5. ക്രിസ്തുമസ് കാലത്തെ ഗാനമാധുര്യാന്തരീക്ഷവും, ആശംസകളും. വർണ്ണവിളക്കുകളും എത്രവേഗമാണ് നമ്മുടെ മനസിൽ നിന്നു നിഷ്ക്രമിക്കുന്നത്. സമാധാനരാജാവ്, അനുരഞ്ജനവും, സമാധാനവും, എല്ലാം നമ്മുടെ അടുത്തെത്തിച്ചിരിക്കുന്നു. സമാധാനത്തിന്റെയും മഹാസന്തോഷത്തിന്റെയും നാളുകൾ തുടർന്നു പുലരണമെന്നാണ് ഈ രാജാവിന്റെ ഇംഗിതം. ദൈവപ്രസാദം മറയുമ്പോൾ ഭൂമിയിൽ അസമാധാനം വിളയുന്നു എന്നു ഗ്രഹിക്കാൻ ഇത്രപാടാണോ?

## യൽദോയ്ക്കുശേഷം ഒന്നാം ഞായർ (ഡിസം. 31)

വി. മത്തായി 2;9–15, 19–23

വന്നു പിറക്കുന്നതിനും തല ചായ്ക്കുന്നതിനും ഒരിടമോ സ്വന്തമായി ഒരു കൂരയോ വസ്തു–ധനാദികളോ ഇല്ലാത്ത ദൈവപുത്രന് ഈ ഭൂമിയിൽ 'അന്യവൽക്കരണം' മാത്രമാണ് ലഭ്യമാകുന്നത് അമ്മയുടെ മടിയിൽ മുലപ്പാൽ നുകർന്നുകൊണ്ട് ഉറങ്ങേണ്ട ശിശുവിന് ആ സ്ഥിതിയിൽപോലും സ്വസ്ഥതയും സൈ്വര്യതയും ഉണ്ടാകുന്നില്ല. ഹേരോദാവ് പ്രബലനാണ്, ഭരണകർത്താവാണ്, ധനവും സ്വാധീനവും, പരിചാരക വൃന്ദവും, പട്ടാളവും അകമ്പടിയുമെല്ലാമുണ്ട്. 'യരുശലേമൊക്കെയും' അയാളോടുകൂടെയുണ്ട്. ശിശുവായ യേശുവിനാകട്ടെ. ദാരിദ്ര്യവും പലായനവും മാത്രം! സർവ്വനിയന്ത്രിതാവായ ദൈവം എത്ര നിസാരാവാൻ മനസാകുന്നു! സ്വപ്നത്തിൽ മുന്നറിവ് ലഭിച്ചതനുസരിച്ച് യൗസേഫ് ശിശുവിനെയും പൈതലിനെയുംകൂട്ടി മിസ്രയീമിലേക്ക് ഓടി. ഹേറോദേസിന്റെ മരണംവരെ അവിടെ പാർത്തു. പിന്നെ കുറെകാലത്തേക്ക് ഗലീലയിലെ നസ്രേത്തിലും.

1. ശിശുവായ യേശുവിനെ വകവരുത്തുവാൻ തന്റെ കൗശലവും അധികാരവുമെല്ലാം ഹേരോദാവ് പ്രയോഗിക്കുന്നുവെങ്കിലും വിജയിച്ചില്ല. എങ്കിലും അത് അനേകം കുഞ്ഞുങ്ങളുടെ ഹത്യയിൽ കലാശിച്ചു. ഹേരോദാവിന്റെ ശക്തി

യെല്ലാം യേശുവിന്റെ 'നിസഹായത'യുടെ മുമ്പിൽ നിഷ്പ്രഭമായി! 'ഭയപ്പെടേണ്ട, നമ്മോടുകൂടെയുള്ളവർ അവരോടുകൂടെയുള്ളവരെക്കാൾ അധികമാകുന്നു' (2 രാജാ 6;16) എന്ന് തിരിച്ചറിയുവാൻ നമ്മുടെ ആന്തരിക വിശ്വാസനേത്രങ്ങൾ തുറക്കപ്പെടണം.

2. പ്രത്യക്ഷമായ ഒരു 'അടയാളം' പ്രവർത്തിച്ച് ഹേറോദാവിനെ പരാജയപ്പെടുത്താനോ, നിഗ്രഹിക്കാനോ ദൈവം ഇടയാക്കുന്നില്ല. മനുഷ്യനു സ്വാതന്ത്ര്യം കനിഞ്ഞരുളിയ ദൈവം ദുഷ്കർമ്മിയെ അവന്റെ പാട്ടിനു വിട്ടിരിക്കുന്നു? എങ്കിലും ദൈവം അവനെ ന്യായവിധിയിലേക്കു വരുത്തും. സ്വന്തം പദവി നിലനിർത്താനും സ്ഥാനവും സ്വത്തുക്കളും വർദ്ധിപ്പിക്കാനും മനുഷ്യൻ എന്തെല്ലാം കുടിലതന്ത്രങ്ങൾ പ്രയോഗിക്കുന്നു! മനുഷ്യന്റെ അനുസരണക്കേടിനെ ദൈവം സഹനംകൊണ്ട് നേരിടുന്നു എന്നത് എത്ര വാസ്തവമായിരിക്കുന്നു. ഹേറോദാവിൽനിന്നു രക്ഷപ്പെടാൻ ശിശുവിനെ മിസറേമിലേക്കു കൊണ്ടുപോകുന്നു.'

3. മിസ്രയീം 'അടിമവീടാണ്' അവിടെ നിന്നുമാണ് നീട്ടിയ കൈകളാലും വീര്യമുള്ള ഭുജത്താലും യഹോവ യിസ്രായേലിനെ വിടുവിച്ച് കനാലിലെത്തിച്ചത്. തങ്ങളുടെ രക്ഷകനെത്തന്നെ രക്ഷപ്പെട്ട ഗുണഭോക്താക്കൾ മിസ്രയീമിലേക്കു പലായനം ചെയ്യിച്ചത് ശോചനീയമെന്നല്ലാതെ എന്തുപറയാൻ; കൃതഘ്നതയുടെ പാരമ്യം! ജനിച്ചതു പുൽക്കൂട്ടിൽ, അതിബാല്യകാലം പ്രവാസദേശത്ത്, ബാല്യവും കൗമാരവും നസറേത്തിൽ!

4. ഈ ബുദ്ധിമുട്ടുകൾക്കിടയിൽ മറിയാമിനും യൗസേഫിനും ധൈര്യ' ഒന്നേയുള്ളു— എല്ലാം ദൈവനിയോഗം മാത്രം! ജനിച്ച ശിശു ദൈവപുത്രനാണ്. അവൻ ലൗകീകനല്ല; പ്രപഞ്ചത്തിന് അവനെ ഉൾക്കൊള്ളാനാവില്ല. പ്രപഞ്ചാതീതനായവനെ തിരിച്ചറിയാൻ ലോകമയമായ കണ്ണുകൾ എങ്ങോട്ടു തിരിഞ്ഞിരിക്കുന്നു?— കൊട്ടാരങ്ങളിലേക്കോ, അധികാര സോപാനങ്ങളിലേക്കോ. അതോ ദരിദ്രചേരിയിലേക്കോ?

മനുഷ്യന്റെ അധികാരഭ്രമവും, അഹംഭാവവും, ധൂർത്തും വരുത്തുന്ന കുരുട്ടാട്ടത്തിൽനിന്നും തെന്നിമാറി നിൽക്കുന്ന ദീപമായ ലോകരക്ഷകനെ വിശ്വാസപൂർണ്ണതയാൽ നമുക്കും അനുധാവനം ചെയ്യാം.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







ഷിബു ഷിജു, ഷിനു, കോഴഞ്ചേരി.

കുഞ്ഞുമോൾ, ബെററി സാമുവൽ, ബോംബെ.







ജേക്കബ് മാത്യു (അനിൽ) ബഹറിൻ.

രോഗശാന്തിക്കായി പ്രാർത്ഥിക്കണമെ
മാത്യു കെ. മുളമൂട്ടിൽ.

## ദനഹായ്ക്കുശേഷം ഒന്നാം ഞായർ (ജനുവരി 7)

വി. മത്തായി 4:12–22

യോഹന്നാന്റെ ശുശ്രൂഷ അവസാനിക്കുമ്പോഴേക്കും യേശുവിന്റെ പരസ്യശുശ്രൂഷയ്ക്കു ആരംഭമായി. നസ്റേത്തുവിട്ട് കപ്പർന്നഹൂമിലേക്ക് അവിടുന്നു യാത്രയായി. ഇത് യശയ്യാവിന്റെ ദീർഘദർശന നിവർത്തിയായി വി. മത്തായി കാണുന്നു. (യശ 9:1-2) ശിഷ്യന്മാരെയുള്ള 'വിളി'യും ഇവിടെ ആരംഭിക്കുന്നു: മീൻ പിടിക്കുന്നതിനു പകരം മനുഷ്യരെ പിടിക്കുന്നതിനാണ് അവരെ വിളിക്കുന്നത്. അപ്രകാരം വിളിക്കപ്പെടുന്നവർ എല്ലാംവിട്ട് അവനെ അനുഗമിക്കുന്നു!

1. ഇരുളിൽനിന്നും വെളിച്ചത്തിലേക്കുള്ള മാററമായിരുന്നു യേശുവിന്റെ അനുഗ്രഹവചസുകൾ ശ്രവിച്ചവർക്ക്. ഈ വെളിച്ചത്തിനടുത്തെത്തിയപ്പോൾ, തങ്ങൾ ആയിരിക്കുന്ന അന്ധകാരത്തെപ്പററി അവർക്കുബോദ്ധ്യമുണ്ടായി. വെളിച്ചത്തിനായി അവർ ദാഹിക്കുകയായിരുന്നു. യേശുവിനടുത്തുവരുന്നു.

2. വിളികേട്ടനുസരിച്ചവർ സകലവും വിട്ട ശേഷം അവനെ അനുഗമിച്ചു. അതാണ് വിളിയോടുള്ള സമ്പൂർണ്ണമായ പ്രതികരണം. ഇന്ന് ഏറെ ദൗർലഭ്യം അനുഭവപ്പെടുന്ന മേഖലയും ഇതുതന്നെ. വിളികേട്ട് വരുന്നവർ ഒരുപക്ഷേ കണ്ടേക്കാം, എന്നാൽ സകലവും വിട്ട് പുറപ്പെട്ടു വരാൻ ധൈര്യം കാട്ടുന്നവർ എത്രപേരുണ്ടാവും?

## ദനഹായ്ക്കുശേഷം രണ്ടാം ഞായർ (ജനുവരി 14)

വി. യോഹ. 1:43–51

കർത്താവ് വീണ്ടും ശിഷ്യന്മാരാകാൻ ആളുകളെ വിളിച്ചുചേർക്കുന്നു ഫിലിപ്പോസിനെ വിളിച്ചുചേർത്തു. ഫിലിപ്പോസ് നഥാനിയേലിനെ വിവരമറിയിച്ചു. എന്താണന്നോ: ഞങ്ങൾ മശിഹായെ കണ്ടെത്തിയിരിക്കുന്നു!' നഥാനിയേലിന് അതിശയമായി. അയാളുടെ ദേശത്തിനു തൊട്ടടുത്താണ് നസ്രേത്ത്. അവിടെ നിന്നും ക്രിസ്തു വരുന്നുവെന്നോ? അതെങ്ങനെ സംഭവിക്കും? പക്ഷേ നഥാനിയേലിനെപ്പററി യേശുവിന് നല്ലതേ പറയാനുള്ളു. കപടമില്ലാത്ത യിസ്രായേൽക്കാരൻ' തുടർന്നുവന്ന സംഭാഷണത്തിൽ ഒരിടത്തുവെച്ച് നഥാനിയേൽ സമ്മതിച്ചു പറഞ്ഞു 'നീയാണ് ദൈവപുത്രൻ.

ഈ വേദഭാഗം വളരെ പഠനമർഹിക്കുന്നു

1. സംശയമാനസനെ നേരിടുന്നരീതി ഫിലിപ്പോസ് കാട്ടിത്തരുന്നു. നസ്രേത്തിൽനിന്ന് എന്തു നന്മയുണ്ടാകും? എന്ന സന്ദേഹവുമായി തർക്കിക്കാനല്ല ഫിലിപ്പോസ് തുനിയുന്നത് യാതൊരു മനുഷ്യനും പ്രകാശത്തിലേക്കുള്ള മാററം മൂലം മനസിലും ചിന്തകളിലും സങ്കൽപ്പങ്ങളിലും പുതിയൊരു വെളിച്ചം ലഭ്യമാകുന്നു. തങ്ങളുടെ പല ധാരണകളും വികലമായിരുന്നു എന്നു അവർക്ക് അപ്പോഴാണ് ബോദ്ധ്യമായത്. ഇരുളിലും പാപത്തിലും തുടർന്നും മുഴകാൻ തുനിയുന്നവർ മാത്രമേ വെളിച്ചത്തിലേക്കു വരാതെ മറഞ്ഞിരിക്കുകയുള്ളു.

2. സ്വർഗരാജ്യം വന്നെത്തിയിരിക്കയാൽ അനുതപിപ്പിൻ എന്നതായിരുന്നു യേശുവിന്റെ പ്രധാന സന്ദേശം. അനുതാപം എന്നതിനു യഹൂദ പാരമ്പര്യം ഏറെ പ്രാധാന്യം നൽകിയിരുന്നു. അനുതാപത്തിനു മൂന്നു ഭാഗങ്ങളുള്ളതായി അവർ തിരിച്ചറിഞ്ഞിരുന്നു.

—പാപങ്ങളെക്കുറിച്ചുള്ള ദു:ഖം

—പാപങ്ങൾക്കായുള്ള പ്രായശ്ചിത്തം

—വീണ്ടും പാപം ചെയ്യുകയില്ല എന്ന നിശ്ചയം

മനുഷ്യന് പുതിയ ഹൃദയവും, വ്യക്തിത്വത്തിന് പുതിയൊരു മാനവും നൽകാൻ ഈ പ്രക്രിയ ഉതകുമായിരുന്നു.

3. 'എന്റെ പിന്നാലെ വരൂ' എന്നതാണ് യേശു നൽകുന്ന വിളി. അതു തികച്ചും ഹൃദ്യവും വ്യക്തിഗതവുമായിക്കാണുന്നു. ഇന്നും ഈ വിളിയുടെ ധ്വനി അലയടിക്കുന്നു. ഏതുതരം സേവനരംഗമായാലും അത് 'യേശുവിന്റെ പിന്നാലെ വരിക' എന്നതു തന്നെയാണ്.

4. മനുഷ്യരെ പിടിക്കുന്നവരാകാനാണ് വിളി. മനുഷ്യരെ ദൈവത്തിങ്കലേക്കു തിരിച്ച് അവരെ നല്ല മനുഷ്യരാക്കുകയാണ് ഈ ജോലി. മനുഷ്യരെ പിടിക്കുന്നത് അവരെ അപായപ്പെടുത്താനല്ല; കൂടുതൽ നല്ല മനുഷ്യരാക്കി രക്ഷപ്പെടുത്തുന്നതിനാണ്. ഒരു മറുപടിമാത്രം. 'വന്നു കാണുക.' തന്നെ കാണാൻ വന്ന, യോഹന്നാൻ സ്നാപകന്റെ രണ്ടു ശിഷ്യരോടും, കർത്താവ് ഈ വാക്കുകൾ തന്നെ പറഞ്ഞു: 'വന്നു കാണുക.'

ഇന്നും 'വിളി'യുടെ രണ്ടാം ഭാഗം പ്രകാശമാനമാക്കുന്നത് ശക്തവും പ്രത്യക്ഷവുമായ ഈ സാക്ഷ്യമാണ്. വന്നാൽ, കാണാൻ കണ്ടനുകരിക്കാൻ എന്തുണ്ടാകും? പ്രതീക്ഷിച്ചു വരുന്നയാളിന്റെ പ്രതീക്ഷ ഉറപ്പിക്കുന്നതോ, അതോ മുരടിപ്പിക്കുന്നതോ എന്തുതരം അനുഭവമായിരിക്കും അയാൾ നേരിടുക. 'വിളി'യുടെ ബാലപാഠങ്ങൾ നമുക്കിന്ന് അന്യമാകുന്നില്ലേ?

അഥവാ വിളിയോട് പ്രതികരിച്ച് ആരെങ്കിലും വന്നാൽ 'കാണാൻ' എന്തുണ്ടാകും.

2. നഥാനിയേലിനു ലഭിക്കുന്ന സാക്ഷ്യം വളരെ മഹനീയമാണ്. കാപട്യലേശമില്ലാത്ത യഥാർത്ഥ എബ്രായൻ, ഇസ്രായേല്യൻ! സാക്ഷ്യം നൽകുന്നത് കർത്താവാണ്. 'യിസ്രായേലായി മാറിയ യാക്കോബ് മുന്നമേ അൽപ്പം കാപട്യം കാട്ടിയിരുന്നു. എന്നാൽ പിന്നീട് അദ്ദേ

# മൗനം പാലിക്കുന്ന വേരുകൾ

(ii)

പ്രൊഫ. കെ. എം. തരകൻ

ഫാ. ഡോ. കെ. എം. ജോർജിന്റെ "The Silent Roots" എന്ന ഗ്രന്ഥത്തിന്റെ ആസ്വാദനം.

'കോസ്മിക്മാൻ' എന്ന കൃതിയിൽ പൗലോസ് മാർ ഗ്രീഗോറിയോസ് സൃഷ്ടിയുടെ 'അക്ലോത്തിയയെ'പ്പററിയും അതിന്റെ പരിമിതിയെപ്പററിയും പറയുന്നുണ്ട്. ഈ പ്രപഞ്ചത്തിന്റെ സർവ്വപരമാണുക്കളും പരസ്പര ബന്ധമാണെന്നാണ് ആധുനിക ഊർജതന്ത്രദർശനം. ആധുനിക ദൈവശാസ്ത്രം ഈ ഉദ്ദർശനത്തെ സ്വാംശീകരിക്കുവാൻ ശ്രമിക്കുന്നുണ്ട്.

## മനുഷ്യനും പ്രകൃതിയും

ജീവജാലങ്ങളും പരിസ്ഥിതിയും അന്യോന്യം അവഗാഢമായി ബന്ധപ്പെട്ടിരിക്കുന്നുവെന്നു നന്നായി നിശ്ചയമുള്ള ആധുനികർ പുരോഗതിക്കുവേണ്ടി ഇപ്പോഴും പ്രകൃതിയെ നിരങ്കുശമായി ചൂഷണം ചെയ്തുകൊണ്ടിരിക്കുന്നു. ഇതിൽ വ്യഥപൂണ്ട കളങ്കമററ മനുഷ്യസഞ്ചയം മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധം നിലനിർത്തുന്നതിനായി മനുഷ്യരാശിയുടെ ആദ്ധ്യാത്മികമായ ഉറവിടങ്ങളെയും കലാദർശനത്തെയും ആശ്രയിക്കുവാൻ തയ്യാറായിരിക്കുന്നു. സൃഷ്ടികർമ്മം ആരംഭിക്കുന്ന മുഹൂർത്തത്തിൽതന്നെ സ്രഷ്ടാവിനു സൃഷ്ടിയെപ്പററി ഒരു സമഗ്രദർശനമുണ്ടായിരിക്കും. തുടർന്നു സ്വകീയ സങ്കൽപ്പത്തെ അദ്ദേഹം സൂക്ഷ്മമായി അപഗ്രഥിക്കുന്നു: ഓരോ ഘടകത്തിന്റെയും സ്വഭാവം നിർണ്ണയിക്കുന്നു. പിന്നീടു സർവ്വത്തെയും ഉദ്ഗ്രഥിക്കുന്നു. സൃഷ്ടി ആത്യന്തികമായും ഉദ്ഗ്രഥനമാണ്. പാശ്ചാത്യർക്കു സൃഷ്ടി സത്യസാദൃശ്യമുള്ള ഒരു കൽപ്പനമാത്രമാണെങ്കിൽ, പൗരസ്ത്യർക്കു അതും സത്യം തന്നെയാണ്. (തന്റെ ചരമശ്ലോകം കാളിദാസൻ എങ്ങനെ രചിക്കുമെന്നറിയാനുള്ള ജിജ്ഞാസയോടെ വേഷപ്രച്ഛന്നനായി നടന്ന ഭോജരാജാവു കാളിദാസനോടു ഭോജരാജാവു മരിച്ചുവെന്നു പറഞ്ഞപ്പോൾ കാളിദാസൻ ചരമശ്ലോകം ഉച്ചരിച്ചുവെന്നും തൽക്ഷണം ഭോജരാജാവ് മൃതപ്രായനായി താഴെ പതിച്ചെന്നുമാണു കഥ. വിശ്വപ്രകൃതിയെ കവി സ്നേഹിക്കയും കീർത്തിക്കയും ഭഞ്ജിക്കാതെ പുനസൃഷ്ടിക്കയും ചെയ്യുന്നു. പ്രകൃതിയോടുള്ള ആധുനികന്റെ സമീപനം ഇവ്വിധത്തിലുള്ളതായിരുന്നെങ്കിലെന്നു ഫാദർ ജോർജ് ആഗ്രഹിക്കുന്നു. എന്നാൽ ആധുനികൻ സ്രഷ്ടാവ് എന്ന ദിവ്യമായ ദൗത്യം ത്യജിച്ച് നിർമ്മാതാവിന്റെ കർമ്മം ഏറെറടുത്തിരിക്കുന്നു.

ഇന്നത്തെ മനുഷ്യൻ 'ഹോമോ ഫാബർ' ആണ് (വില്യംവേർഡ്സ്വേർത്ത് എന്നശൃംഗല കവിപ്രകൃതിയിൽകൂടി നടന്നതു ഒരു കത്തിഡ്രലിൻകൂടി എന്ന വിധമാണ്.) ഇന്നത്തെ മനുഷ്യനു പ്രകൃതി ഒരു സൗന്ദര്യകേദാരമല്ല. ഉപഭോഗവസ്തുവാണ്. ദൈവം സ്വന്തം സൃഷ്ടിയിൽ അന്തർനിർമ്മിതനാണ്; അതേപോലെ കലാകാരനും കലാസൃഷ്ടിയിൽ നിറഞ്ഞു നിൽക്കുന്നു. ക്രിസ്തുവും പ്രപഞ്ചത്തിൽ പ്രവേശിച്ചു. പ്രപഞ്ചത്തിനു മുഴുവനും മരിച്ച് ഉയിർത്തെഴുന്നേൽക്കാനുള്ള

---

ഹം പാറപോലെ ഉറച്ചു; വിശ്വസ്തനായി, യിസ്രായേലായി, ദൈവത്തിന്റെ ആളായി. നഥാനിയേൽ പ്രാപിച്ച സാക്ഷ്യം നമുക്കു മുമ്പിൽ എപ്പോഴും തെളിയട്ടെ.

3 അത്തിമരത്തിൻ കീഴിൽ അന്ന് റബിമാർ ചെയ്തിരുന്നതുപോലെ നഥാനിയേൻ വേദപുസ്തകം പഠിക്കുകയും മനനം ചെയ്യുകയും ചെയ്തിരുന്നു. ക്രിസ്തുവിനെ നേടാനുള്ള പ്രേരണം അവിടെ നിന്നു കിട്ടിയതാവണം. കർത്താവ് അവനെ അവിടെവച്ചു കണ്ടു: 'യഹോവ നീതിമാന്മാരുടെ വഴി അറിയുന്നു' (സങ്കീ: 1:6) നീതിമാന്മാർ തന്നെ അറിയുന്നതിനുമുമ്പുതന്നെ!

4. അൽപ്പത്തിൽ നിഷ്ഠയുള്ള നഥാനിയേലിന് അധികമായ് അനുഗ്രഹങ്ങൾ വരുന്നു. സ്വർഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രന്റെ അടുത്തേക്ക് മാലാഖമാർ കയറുകയും ഇറങ്ങുകയും ചെയ്യുന്ന ദർശനമാണ് കർത്താവ് വാഗ്ദാനം ചെയ്തത്! വിശുദ്ധ കുർബാനയിലാണ് ഈ ദർശനം നമുക്കു പൂർത്തിയാകുന്നത്, സ്വർഗസിംഹാസനത്തിലും ത്രോണോസിലും ഒരേ സമയം കർത്താവ് സന്നിഹിതനാണല്ലോ.

സാധാരണക്കാരെയാണ് ശിഷ്യരായി കർത്താവ് കൂട്ടിചേർക്കുന്നത്. ലോകത്തിലെ നേതാക്കന്മാരെവിടെ, വിനയമാനസനായ രാജാക്കന്മാരുടെ രാജാവ് എവിടെ?

—0—

മാർഗം കാണിച്ചുകൊടുത്തു. കലാകാരന്റെ സൃഷ്ടിയിലേയ്ക്കുള്ള സന്നിവേശത്തിനു സമാനമായി വേദശാസ്ത്രജ്ഞന്റെ പക്ഷത്തും ദൈവത്തിന്റെ പ്രഭാപ്രസരണത്തിലേക്കുള്ള സന്നിവേശം ഉണ്ടാവേണ്ടിയിരിക്കുന്നു. കല ആസ്വദിക്കുന്ന സഹൃദയൻ കലാസൃഷ്ടിയുമായും കലാകാരനുമായും താദാത്മ്യം പ്രാപിക്കുന്നതുപോലെ ദൈവത്തെ പഠിക്കാൻ ശ്രമിക്കുന്ന ദൈവശാസ്ത്രജ്ഞനും ദൈവമഹത്വവുമായി അലിഞ്ഞുചേർന്നു വിശുദ്ധനായിത്തീരണം. മനുഷ്യനും ദൈവവും തമ്മിലുള്ള സമ്പർക്കത്തിന്റെ മികച്ച പ്രതിരൂപമായി ബൈബിളിലെ രണ്ടു ഗർഭസ്ഥ ശിശുക്കൾ തമ്മിലുള്ള സമ്പർക്കത്തെ ഫാദർ ജോർജ് എടുത്തുകാണിക്കുന്നു. ഇത്തരം സമ്പർക്കത്തെ വിശദീകരിക്കുവാൻ യുക്തിക്കു സാധ്യമല്ല. പടിഞ്ഞാറു നവോത്ഥാന കാലം മുതൽക്കേ ജ്ഞാനാർജ്ജനത്തിനുള്ള പ്രമാദരഹിതമായ ഉപാധി യുക്തിയാണെന്ന ധാരണ പ്രബലമായിക്കൊണ്ടിരുന്നു. ഇതിന്റെ ഫലമായി മനുഷ്യൻ പ്രകൃതിയെ കീഴടക്കാൻ യുക്തിയെ ആയുധമാക്കുകയും ചെയ്തു. പ്രകൃതിയും മനുഷ്യനും തമ്മിൽ വലിയ വിടവുണ്ടാകുന്നതിനുള്ള ഹേതുവായി ഭവിച്ചു. ഇതിനു കാരണം മുക്തിയെന്നതിനുപരി മുകതയുടെ ദുരുപയോഗമാണെന്നു പറയണം. സമ്പൂർണ്ണമായ ഉത്തരവാദിത്വബോധത്തോടെയാവേണ്ടിയിരുന്നു, മനുഷ്യൻ യുക്തിമുഖേന പ്രകൃതയെ കൈകാര്യം ചെയ്യേണ്ടിയിരുന്നത്. സാങ്കേതിക വിദ്യ ഉപയോഗിച്ചു മനുഷ്യൻ പ്രകൃതി വിഭവങ്ങളെ ധൂർത്തടിക്കാൻ തുടങ്ങിയതോടെ അവൻ പ്രകൃതിക്കെന്നപോലെ സഹജീവികൾക്കും ഇതരനായിത്തീർന്നു. സമൂഹത്തിൽ ചൂഷണം സാർവ്വത്രികമായി.

## സ്വയം ശൂന്യമാക്കൽ

പാശ്ചാത്യ ജനാധിപത്യം പല തലങ്ങളിലും മനുഷ്യോദയത്തിനു ബാധകമായി വർത്തിച്ചു ആജ്ഞനത്വര വളർത്തുന്ന ഹിംസാ പ്രവണതയിൽനിന്നും മനുഷ്യ രാശിയെ രക്ഷിക്കുന്നതിനു ആത്മത്യാഗമനോഭാവത്തിൽ നിന്നുമുയിർക്കൊള്ളുന്ന നൂതനമായ ഒരു ആദ്ധ്യാത്മികതയാണാവശ്യം. ഹൈന്ദവ ദർശനത്തിൽ, പരംപുരുഷൻ ആത്മബലി നടത്തിയാണ് പ്രപഞ്ചത്തെ സൃഷ്ടിച്ചത്. ഋഗ്വേദം പറയുന്നത്. 'ഭുവനത്തിന്റെ നാഭിയജ്ഞമാണ്'' എന്നാണ്. തനിക്കായി യാതൊന്നും നീക്കിവയ്ക്കാതെ നടത്തുന്ന ബലിയാണ് 'കെനോസിസ്'' ക്രിസ്തുവിൽകൂടി ദൈവം പ്രദർശിപ്പിച്ച സ്വകീയ മൗലികഭാവമാണു സ്വയം ശൂന്യമാക്കൽ. സൃഷ്ടിക്കുവേണ്ടി ദൈവം അനുഭവിച്ച സ്വയം ശൂന്യമാക്കലിന്റെ സഹനത്തെ ഒഴിച്ചുനിർത്തുന്ന യാതൊരു ക്രിസ്തീയ വേദശാസ്ത്രത്തിനും നിലനിൽപ്പുണ്ടാകയില്ലെന്നു ഫാദർ ജോർജ് തീർത്തു പറയുന്നു. നൈസർഗികമായ ആദ്ധ്യാത്മികതയുടെ പൊരുളും ഈ സ്വയം ശൂന്യമാക്കലാണ്.

പരിസ്ഥിതി വിനാശനമുളവാക്കിയ പ്രതിസന്ധിയെ നേരിടാൻ പൗരസ്ത്യമായ ഈ ക്രൈസ്തവ സമീപനത്തിനു സാധിക്കുമെന്നു ശരിക്കുമറിയാത്ത പല പാശ്ചാത്യരും പ്രകൃതിയുമായി സൗഹൃദം സ്ഥാപിക്കുന്നതിനുവേണ്ടി ഹൈന്ദവവും ബാദ്ധവുമായ പാരമ്പര്യങ്ങളെ അന്വേഷിക്കുന്നതായി കാണാം. "ഹ്യൂമൻ പ്രസൻസ്" എന്ന ഗ്രന്ഥത്തിൽ പൗലോസ് മാർ ഗ്രീഗോറിയോസ് വിശദമാക്കുന്നതുപോലെ മനുഷ്യൻ പ്രകൃതിയുടെ സംരക്ഷകനാണ്, സംഹാരകനാവുകയെന്നതല്ല മനുഷ്യധർമ്മം. ദൈവത്തിന്റെ പ്രതിഛായയിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ കേവലം ദുർബലനായ പാപിയല്ല, നന്മയുടേയും, സൗന്ദര്യത്തിന്റെയും, സ്നേഹത്തിന്റെയും ജ്ഞാനത്തിന്റെയും ശക്തിയുടേയും സങ്കേതമാണ്. ദൈവമഹത്വവുമായി സംസർഗത്തിലേർപ്പെടാൻ മനുഷ്യനു സാധിക്കുന്നു. മനുഷ്യൻ അധികാരിയോ അടിമയോ അല്ല, സ്നേഹസമ്പന്നനായ സഹകാരിയാണ്. ദൈവവുമായും സഹജീവികളുമായും മനുഷ്യൻ സഹവർത്തിക്കുന്നു.

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**




മിനി, കുളനട.




ജോയി, ദീനാ, ബിൽഹ, ആമ്പാടിയിൽ.

പൗരസ്ത്യപിതാക്കന്മാരുടെ കാഴ്ചപ്പാടിൽ മനുഷ്യൻ മാത്രമല്ല സമസ്ത സൃഷ്ടംയും ദൈവത്തിന്റെ പ്രതിച്ഛായ സംമ്മതിക്കുന്നു. അധികം വേദശാസ്ത്രജ്ഞരും പ്രപഞ്ചത്തെ മാററിനിർത്തി ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധത്തെപ്പററി മാത്രമാണു പ്രതിപാദിക്കുന്നത്. മനുഷ്യനിലുള്ള ദൈവത്തിന്റെ പ്രതിഛായയെ മനുഷ്യന്റെ സത്വഗുണങ്ങളിലല്ലാതെ ശരീരത്തിൽ അവർകാണുന്നതേ ഇല്ല. സത്യത്തിൽ പ്രപഞ്ചം അഖണ്ഡവും ഉദ്ഗ്രഥിതവുമായ ഒരു അസ്തിത്വമാണ്; സർവ്വവൈരുദ്ധ്യങ്ങളെയും അതു സമന്വയിപ്പിക്കുന്നുണ്ട്. സൃഷ്ടിയുടെ മേലുള്ള മനുഷ്യന്റെ അധീശത്വം ഒരു സ്വേഛാധിപതിയുടേതല്ല; സ്നേഹസമ്പന്നനായ കാരണവരുടേതാണ്: സൃഷ്ടിയുടെ താൽപ്പര്യം കണക്കിലെടുത്തുകൊണ്ടും സൃഷ്ടിയോടുകൂടി ആലോചിച്ചുമാണ് മനുഷ്യൻ എല്ലാതീരുമാനങ്ങളുമെടുക്കേണ്ടത്. തന്റെ ഭാഗത്തു എന്തെങ്കിലും തെററുണ്ടായിട്ടുണ്ടെങ്കിൽ തന്നോടു ക്ഷമിക്കണമെന്നു ഗാന്ധിജി പ്രപഞ്ചത്തിലെ സർവ്വജീവികളോടും അപേക്ഷിക്കുമായിരുന്നു. പൗരസ്ത്യക്രിസ്തീയ ദർശനത്തിൽ ചേതനവും അചേതനവുമായ മനുഷ്യേതര പ്രപഞ്ചവും മനുഷ്യശരീരം തന്നെയും ആത്മാവിന്റെ രൂപഭേദങ്ങളാണ്, ആധുനിക ഫിസിക്സിൽ വസ്തുവെന്നതു (അസീസിയിലെ ഫ്രാൻസിസ് സൂര്യനേയും കഴുതയെയും ചെന്നായെയും സഹോദരൻ എന്നാണു സംബോധന ചെയ്തിരുന്നത്.) ഊർജ്ജത്തിന്റെ താഴ്ന്നരൂപണല്ലോ. വേറെവാക്കുകളിൽ പറഞ്ഞാൽ സർവ്വവും ഊർജ്ജമയവുമാണ്. വേദശാസ്ത്രത്തിൽ സർവ്വവും ആത്മാവും ആത്മമയവുമാണ്. എവിടെയും ദൈവത്തിന്റെ പ്രതിഛായ ദർശനീയമാണുതാനും.

വസ്തുമയമായതു ആത്മമയമാവേണ്ടതുണ്ട്; മനുഷ്യൻ ആത്മമയമാകാൻ ശ്രമിക്കുമ്പോൾ തന്നെ പ്രപഞ്ചത്തെ മുഴുവനായും ആത്മമയമാക്കുവാൻ ശ്രമിക്കുന്നു. ഇതിനുവേണ്ടി മനുഷ്യൻ പ്രപഞ്ചത്തിലേക്കു പരിശുദ്ധാത്മാവിനെ ആവാഹിക്കുന്നു. ലോകത്തിനും മനുഷ്യരാശിക്കും വേണ്ടി ക്രിസ്തീയ സഭ പരിശുദ്ധാത്മാവിനെ ലൗകികമായ പ്രതലത്തിലേക്കു കൊണ്ടുവരാൻ ശ്രമിക്കുന്നു. ഈ ശ്രമത്തിനിടയിൽ പരിശുദ്ധാത്മാവ് മനുഷ്യൻ സൃഷ്ടിച്ച കപട വിഗ്രഹങ്ങളെ തകർക്കുന്നു; നൂതനങ്ങളും നൈസർഗികങ്ങളുമായ പ്രതീകങ്ങളെ സൃഷ്ടിക്കുന്നു. സ്വാതന്ത്ര്യത്തിനും അന്തസിനും, നീതിക്കുംവേണ്ടി പോരാടുന്ന മനുഷ്യനെ അതു പ്രചോദിപ്പിക്കുന്നു.

## നന്മ സൃഷ്ടിക്കുക

സൃഷ്ടിയിൽ തീർച്ചയായും മനുഷ്യനു സവിശേഷമായ ഒരു സ്ഥാനമുണ്ട്. അതുകൊണ്ടു ഏതെങ്കിലുമൊരു മനുഷ്യനോ ഏതെങ്കിലുമൊരു വംശത്തിനോ മററു മനുഷ്യരെയോ വംശങ്ങളേയോ അപേക്ഷിച്ചു കൂടുതൽ മഹിമയുണ്ടെന്നു അർത്ഥമില്ല. എങ്കിലും സവിശേഷ മഹിമയുണ്ടെന്ന് അവകാശപ്പെട്ടു പ്രത്യേക സമൂഹങ്ങൾ സഹജീവികളെ ആക്രമിക്കയും കീഴടക്കുകയും ചൂഷണം ചെയ്യുകയും ചെയ്തുപോന്നു. ദൈവാനുഗ്രഹം സിദ്ധിച്ചിട്ടുണ്ടെന്നു അവകാശപ്പെട്ടു പല സമൂഹങ്ങളും ആക്രമണകാരികളും കോളനികളുടെ ഉടമകളുമായിത്തീർന്ന കഥ ചരിത്രം പറയുന്നുണ്ട്. യുക്തിയെ ആയുധമാക്കി ചില മനുഷ്യർ ശാസ്ത്രവും സാങ്കേതിക വിദ്യയും കൈവശമാക്കി. ഭൂമിയുടെ വിശാലവിഭാഗങ്ങൾ സ്വായത്തമാക്കി. കിട്ടുന്നതിനെയും നേടുന്നതിനെയും സ്വന്തമാക്കാനാണ് മനുഷ്യനു ഈശ്വരപ്രതിച്ഛായയുണ്ട് എന്ന വിശ്വാസത്തെ ഒരു സംഘമാളുകൾ പ്രയോജനപ്പെടുത്തിയത്. ദൈവത്തിന്റെ പ്രതിഛായയെന്ന നിലയിൽ മനുഷ്യന്റെ മുഖ്യധർമ്മം നന്മ സൃഷ്ടിക്കുകയെന്നതാണ്. ഉടമസ്ഥാവകാശം നേടുന്നതും നന്മ ചെയ്യുന്നതും തമ്മിൽ യാതൊരു പൊരുത്തവുമില്ല. മനുഷ്യൻ അനുസ്യൂതം നന്മചെയ്യണമെന്നാണ് ദൈവം ആഗ്രഹിക്കുന്നത്. മനഷ്യൻ സൃഷ്ടിയുടെ ആഴത്തിലെ രഹസ്യാത്മകതയെ ആദരിക്കണം. നിശബ്ദതയുടെ ആഴങ്ങളിലേക്കു മുങ്ങിയിറങ്ങണം. ക്രിസ്തുസ്വയം ശൂന്യനാക്കി സൃഷ്ടി


**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**




Abraham Mathew, Muscat.




താമസിച്ചതിനു ക്ഷമാപണം
P. K. John, Durgapur.

# ക്രിസ്തുമസ് രാത്രി

സുന്ദരരാത്രി — തിരുവവതാരരാത്രി (2)
രാജാധിരാജൻ ദേവാധിദേവൻ
മന്നിടമണഞ്ഞ രാത്രി
ഇതു സന്തോഷ രാ — ത്രി.

വാനിടമാകെ സാമോദഗാനം
പാരിടമാകെ സന്തോഷഗീതം (2)

പൂങ്കുയിൽ പാടി
പൂമയിൽ ആടി

ഈ തിരു സുദിനത്തിൽ — ഇന്നു
രാജാധിരാജന്റെ ജനനത്തിൽ (2)

കുളിർമഞ്ഞു പെയ്യും മോഹനരാത്രി
പുതുഗീതങ്ങൾ പാടും ശാന്തരാത്രി (2)

മാനുഷ ഹൃത്തിൽ
ആമോദസ്നേഹം

പൂത്തു വിടർന്നൊരു രാത്രി — ഇതു
സ്വർഗ്ഗീയ സുന്ദര രാത്രി (2)

ബിജു തോമസ്, ആമക്കുന്ന്, കോന്നി

---

യെ മുഴുവൻ സ്വശരീരമായി സ്വീകരിച്ചതുപോലെ വേണം വിശ്വാസിയും ലോകത്തെ സേവിക്കുവാൻ.

ലോകത്തിൽ ക്രൈസ്തവർ സ്വന്തമായി യാതൊന്നുമില്ലാത്ത പരദേശികളാണ്, തീർത്ഥാടകരാണ്. പ്രവാസികളാണ്, അപരിചിതരാണ്. അവർക്കു സ്വന്തമായി ഗേഹങ്ങളില്ല, സ്വന്തമായി യാതൊന്നുമില്ലാത്തവരാണ്, നിസംഗത പുലർത്തുന്നവരാണ്, അവർ നിരന്തരം നീങ്ങിക്കൊണ്ടിരിന്നു. അവരുടെ യാത്രയ്ക്കു അവസാനമില്ല; തങ്ങൾ താമസിക്കുന്ന സ്ഥലത്തിന്റെ യാഥാർത്ഥ്യത്തെ അവർ നിഷേധിക്കുന്നില്ല: അതെ സമയം അവർ ലക്ഷ്യമാക്കുന്നതു മറെറാരു ലോകമാണ്. യേശു ഭൂമിയിൽ നിയമിച്ചത് ഒരു തീർത്ഥാടകനും നാടോടിയുമായാണ്. അവിടുത്തേക്കു ഭൂമിയിൽ തലചായ്ക്കാനിടമില്ലായിരുന്നു. യേശു അവശരും ദുർത്തരുമായ ബഹുഭൂരിപക്ഷത്തിന്റെ ദു:ഖം പങ്കിട്ടാണ് ജീവിച്ചത്. ദൈവം സ്വയംശൂന്യനാക്കി മനുഷ്യസമൂഹത്തിന്റെ മദ്ധ്യത്തിലെത്തി. ഭൂമിയിൽ അവിടുന്നു അലഞ്ഞു തിരിഞ്ഞു. ഭൂമിയിൽ സ്വന്തം സ്വർഗത്തിലേക്കു കയറാനുള്ള മാർഗം മനുഷ്യനെ കാണിച്ചുകൊടുത്തു.

ആദ്യകാല ക്രൈസ്തവരിൽ പലരും സന്യാസം വരിച്ചു മരുഭൂമിയിൽപോയി ധ്യാനിച്ചു: അവിടെ അലഞ്ഞു തിരിഞ്ഞു നടന്നു. അവർ ദൈവത്തെ സ്നേഹിച്ചു. ലോകത്തെ അതിവർത്തിച്ചുകൊണ്ടുതന്നെ മനുഷ്യരാശിയെ സ്നേഹിച്ചു. അപേത്തിയ, എന്ന നിസംഗത പാലിച്ചു. ആദിമകാലത്തു ക്രിസ്തുഭക്തന്മാർ. സ്വന്തം വീടും നാടും വിട്ടു വിദേശങ്ങളിൽചെന്ന് നിസ്വരായി അലഞ്ഞു തിരിഞ്ഞു. അവർ അവധൂതന്മാരും, പതിവ്രാജകരും, സന്ന്യാസികളും ഭിക്ഷുക്കളുമൊക്കെയായി. അങ്ങനെയുള്ള ഭിക്ഷുക്കൾ 'ഹെസ്ചിയാ' എന്ന ആന്തരിക ശാന്തി, ആത്മാവിന്റെ യഥാർത്ഥ സ്വാതന്ത്ര്യം നുകർന്നു.

ആദ്യകാല ക്രൈസ്തവ സന്ന്യാസിമാർ ലോകത്തിന്റെ ഏതുഭാഗത്തായാലും ആത്മാവിൽ അവധൂതരായി വർത്തിച്ചു. അഭിലാഷങ്ങൾ വളർത്തിക്കൊണ്ടു ഏതൊരു വിജനഭൂവിലും ഏകാകിയായി ജീവിക്കുന്നതുകൊണ്ടു മാത്രം ദൈവത്തോടു കൂടുതലടുക്കുന്നില്ല? അതെ പട്ടണ നടുത്തട്ടിലാണെങ്കിൽ തന്നെയും ആത്മാവിൽ നിസംഗത പാലിക്കുന്നവർ ആദ്ധ്യാത്മികത പരിശീലിക്കുന്നു. വിശ്വാസിയായ പരദേശിയുടെ വിശിഷ്ട മാതൃകയായി, പിതാക്കന്മാർ ഊർദേശത്തു നിന്നും യാത്രതിരിച്ച ഏബ്രഹാമിനെ എടുത്തു കാണിക്കാറുണ്ട്. യഹൂദ ക്രൈസ്തവ ഇസ്ളാമിക മതങ്ങളുടെ പൊതുപിതാവായ അബ്രഹാമിനെപ്പററി വേണ്ടത്ര വിശദമായ പഠനം നടന്നിട്ടില്ലെന്നു ഫാദർ ജോർജ് സൂചിപ്പിക്കുന്നു. അബ്രഹാം വിദേശിയായിരിക്കെത്തന്നെ ദൈവത്തിന്റെ മൂന്നു മാലാഖമാർക്കു ആതിഥ്യം നൽകിയ കഥ പ്രത്യേകം പഠനീയമാണ്. വിശ്വാസികൾ അതിഥികളും ആതിഥേയരുമാണെന്നു ഈ കഥ സൂചിപ്പിക്കുന്നു. നാടോടികളായിരിമ്പോൾതന്നെ വിശ്വാസികൾ സഹജീവികളെ സ്നേഹിക്കയും വേണം. അന്യർക്കു നീതിലഭിക്കുമെന്നു ഉറപ്പുവരുത്തുക. അവർക്കു ഭക്ഷണ പാനീയങ്ങളുണ്ടെന്നും കിടക്കാൻ ശയ്യമുണ്ടെന്നും നേരിട്ടു മനസിലാക്കുക, അവരുടെ വ്യക്തിത്വത്തെ മാനിക്കുക തുടങ്ങിയവ ആതിഥേയ ധർങ്ങളിൽപെടുന്നു. ആതിഥേയനും അതിഥിയും തമ്മിലുള്ള ബന്ധത്തിൽ അനുകമ്പ ഭവ്യത തുടങ്ങിയവയ്ക്കു സ്ഥാനമില്ല: ഇരുവരും അന്യോന്യം ആദരിക്കയാണു ചെയ്യുക.

## വിശ്വത്തിന്റെ അതിഥികൾ

ക്രിസ്തീയ സാക്ഷാൽകൃതമാവുന്ന ലോകത്തിൽ ഒരുപക്ഷേ സമ്പന്നരാഷ്ട്രങ്ങളും ദരിദ്രരാഷ്ട്രങ്ങളുമുണ്ടാവാം. പക്ഷേ യജമാനന്മാരോ ദാസന്മാരോ ഉണ്ടായിരിക്കുന്നതല്ല. ഇരുകൂട്ടരും അന്യോന്യം അത്യധികം ആദരിക്കുമെന്നതിനു സംശയമില്ല. വിശ്വത്തിന്റെ അതിഥികളാണ് നാമെല്ലാവരും, ഇവിടെ നാം പന്തിഭോജനം നടത്തുകയാണു വേണ്ടത്. വായുവെന്നതുപോലെ, ആകാശമെന്നതു പോലെ സർവ്വവും സർവ്വർക്കും ലഭ്യമാവേണ്ടതാണ് പ്രപഞ്ചത്തിലെ നക്ഷത്രങ്ങളെപോലെ വനങ്ങളും വിരികളും സമുദ്രങ്ങളും,

# തുബ്ദേനുകൾ ഒരു പഠനം

ഫാ. ജോൺസ് ഏബ്രഹാം, കോനാട്ട്

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വി. കുർബാനയിൽ പ്രധാനപ്പെട്ട പങ്കു വഹിക്കുന്ന ഒരു ഭാഗമാണ് 'തുബദേനുകൾ'. 'തൂബ്ദേൻ' എന്ന സുറിയാനി വാക്കിന്റെ അർത്ഥം 'വീണ്ടും' എന്നാണ്. സാമാന്യം ദീർഘമായ ഈ ഭാഗത്ത് ശുശ്രൂഷക്കാരൻ വായിക്കുന്ന 6 അപേക്ഷകളിൽ അഞ്ചെണ്ണവും സുറിയാനിയിൽ 'തൂബ്ദേൻ' എന്ന വാക്കിൽ തുടങ്ങുന്നതിനാലാണ് ഈ പേരിൽ പ്രസ്തുത പ്രാർത്ഥനകൾ അറിയപ്പെടുന്നത്. ജീവിച്ചിരിക്കുന്നവർക്കും വാങ്ങിപ്പോയവർക്കും വേണ്ടി നടത്തുന്ന ഈ അപേക്ഷകളുടെ യഥാർത്ഥ സുറിയാനി പേര് 'ഡിപ്തിക്കി' എന്നാണ്. ഇവയുടെ ദൈർഘ്യം കുറച്ച്, കാലാനുസൃതമായ ഭേദഗതികൾ വരുത്തണമെന്ന ചിന്താഗതി പല വൃത്തങ്ങളിലും ശക്തി പ്രാപിച്ചു വരുന്നുണ്ട്.

**1845 മുതൽ 1907 വരെ മലയാളത്തിലും സുറിയാനിയിലും ഉണ്ടായിട്ടുള്ള ഏതാനും കൈയെഴുത്തു പ്രതികളും, അച്ചടിക്കപ്പെട്ട കുർബ്ബാനക്രമങ്ങളും പരിശോധിച്ചതിന്റെ വെളിച്ചത്തിലാണ് ഈ ലേഖനം തയ്യാറാക്കിയിട്ടുള്ളത്.**

## മലയാളത്തിലെ ആദ്യകുർബാനക്രമം

മലയാളഭാഷയിൽ ഒരു കുർബ്ബാനക്രമം ആദ്യമായി പ്രസിദ്ധീകരിച്ചത് മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തയാണെന്നു തോന്നുന്നു. പ്രാർത്ഥനകളും ചേർന്ന ഈ പുസ്തകം അച്ചടിച്ച വർഷവും ആളിന്റെ പേരും ഈ ലേഖകൻ പരിശോധിച്ച പുസ്തകത്തിൽ കാണുന്നില്ല. എങ്കിലും, വളരെ നേരത്തേതന്നെ ആരോ ഇതിൽ '1845 ൽ മത്യൂസ് അത്താനാസ്യോസ് കോട്ടയം സെമിനാരി അച്ചുകൂടത്തിൽ അടിപ്പിച്ചു' എന്ന് മഷികൊണ്ട് എഴുതിയിട്ടുണ്ട്. മററു പല കാരണങ്ങളാൽ ഈ വിവരങ്ങൾ ഏറെക്കുറെ ശരിയാണെന്ന് അനുമാനിക്കാം. ഈ പുസ്തകം അച്ചടിപ്പിച്ചത് നവീകരണ ചിന്താഗതിയുള്ള ആളാണ്, കാരണം 'കൃപ നിറഞ്ഞ മറിയമേ' എന്ന

---

ജന്തുജാലങ്ങളും മൽസ്യമുൾപ്പെടെയുള്ള ജലജീവികളും, മനുഷ്യനിർമ്മിതങ്ങളായവ സർവ്വവും സർവ്വർക്കുമൊരുപോലെ അഭിഗമ്യമായ ഒരു പതിയ ആകാശവും പുതിയ ഭൂമിയും ഉണ്ടായിരുന്നെങ്കിൽ എന്തു ഭാഗ്യമായിരുന്നു, ബോധേന്ദ്രിയങ്ങൾകൊണ്ടു നേരിട്ടു പ്രകൃതിയെ അറിയുന്ന നിഷ്കപട വിശ്വാസിക്കു മുൾപ്പടർപ്പിൽ യാതൊന്നിനെയും ദഹിപ്പിക്കാതെ ജ്വലിച്ചു കത്തിയ അഗ്നിയായ ദൈവത്തിന്റെ സാന്നിധ്യത്തെ അനുഭവിക്കാനാവുന്നു.

സമകാലീനങ്ങളായ പല സജീവപ്രശ്നങ്ങളെയും സമാശേഷിച്ചുകൊണ്ടു നീങ്ങുന്ന ആദ്ധ്യാത്മികതയെ തേടിയുള്ള ഈ യാത്ര ഗ്രന്ഥത്തിന്റെ അവസാനത്തെ രണ്ടു അദ്ധ്യായങ്ങളിലാണ് നിവൃതിപ്രദങ്ങളായ തീർത്ഥങ്ങളിൽ ചെന്നെത്തുന്നത്. ദൈവത്തെ അറിയാനല്ല അനുഭവിക്കാനാണു പൌരസ്ത്യ പിതാക്കന്മാർ പഠിപ്പിക്കുന്നത്. ദൈവത്തെ അനുഭവിക്കുന്നതു സാന്ദ്രമായ മൗനത്തിൽ കൂടിയാണ്. മൂന്നാം ശതകത്തിലെ സന്ന്യാസിമാരുടെ അനുഭവം ഈ വസ്തുത വ്യക്തമാക്കുന്നു. മരുഭൂമിയിലെ വി: ആൻറണിയെ വർഷംതോറും ചെന്നു കണ്ടിരുന്ന മൂന്നു സന്ന്യാസിമാരിൽ ഒരാൾമാത്രം അദ്ദേഹത്തോടു യാതൊന്നും ചോദിച്ചിരുന്നില്ല. അതിന്റെ കാരണമെന്തെന്നു ആരാഞ്ഞപ്പോൾ സന്ന്യാസി പറഞ്ഞു: പിതാവിന്റെ ദർശനം കൊണ്ടുതന്നെ ഞാൻ ധന്യനായി. അതാണു യഥാർത്ഥ ധന്യത

ആദ്യകാല ക്രൈസ്തവ സന്ന്യാസിമാർ ദൈവസത്തയെപ്പററി ദൈവശാസ്ത്രം പുലർത്തുന്ന മൗനത്തെ 'ഹെസിഖിയാ' അഥവാ 'ആന്തരിക നിശ്ചലത'യാക്കി വികസിപ്പിച്ചു. ഇതിനെ സ്ഥിതപ്രജ്ഞന്റെ മാനസികാവസ്ഥയുമായി താരതമ്യപ്പെടുത്താമെന്നു തോന്നന്നു. ഇതു അകർമ്മണ്യതയുടെ അലസമനോഭാവമല്ല. 'ഹെസിക്കിയ സത്തയുടെ മൗനമാണ്. ആ മൗനത്തിൽ അവിരാമമായ ആരാധനയും നിരന്തരമായ അനുതാപവും സർവ്വസൃഷ്ടിയോടുമുള്ള സഹതാപവും അടങ്ങിയിരിക്കുന്നു. കപ്പദോക്യൻ പിതാക്കന്മാർക്കു ഈ മൗനത്തോടൊപ്പം നീതിബോധത്തേയും ഉൾപ്പെടുത്തുവാൻ സാധിച്ചു. സെമിററിക്കു മതങ്ങളിലെന്നപോലെ ഏഷ്യൻ മതങ്ങളിൽ തിന്മയെപ്പററിയുള്ള അവബോധം അത്രമേൽ പ്രകടമോ രൂക്ഷമോ അല്ല. ഇതൊരു പോരായ്മയാണെന്നു ഗ്രന്ഥകർത്താവു പറയുന്നില്ല. വ്യത്യസ്തമതങ്ങൾ വ്യത്യസ്ത ധർമ്മങ്ങൾക്കാണു മുൻതൂക്കം നൽകിയിട്ടുള്ളത്. ക്രൈസ്തവർ ധ്യാനിക്കുമ്പോഴും സാമൂഹിക നീതിക്കുവേണ്ടി പോരാടുകയും നീതിക്കുവേണ്ടി പോരാടുമ്പോഴും ധ്യാനിക്കയും ചെയ്യുന്നു. അത്യഗാധമായ മൗനത്തിൽ കൂടി അവർ ദൈവവുമായി സമ്പർക്കം പുലർത്തുന്നു.

(തുടരും)

പ്രാർത്ഥന കാണുന്നില്ല. തന്നെയുമല്ല 1856–ൽ മത്യൂസ് അത്താനാസ്യോസിന്റെ കൽപ്പന പ്രകാരം അടിപ്പിച്ച ഒരു പുസ്തകത്തിലെ തുബദേൻ ഭാഗത്തെ പ്രാർത്ഥനകളും ഈ പുസ്തകത്തിലെ പ്രസ്തുത പ്രാർത്ഥനകളുമായി പൂർണ്ണ യോജിപ്പുണ്ട്.

1859 ൽ അരുണാചല മുതലിയാരുടെ വിദ്യാവിലാസം അച്ചുകൂടത്തിൽ അച്ചടിച്ച പുസ്തകം നവീകരണക്കാരുടെതല്ല എന്നും വ്യക്തമാണ്. മാതാവിനോടുള്ള അപേക്ഷ ചേർത്ത്, കല്ലച്ചിൽ മുദ്രണം ചെയ്ത ഈ പുസ്തകം ഒരു പക്ഷേ ഓർത്തഡോക്സ് പക്ഷത്തുനിന്നും പ്രസിദ്ധീകരിച്ച ആദ്യത്തെ മലയാളം കുർബാനക്രമമാകാം. ആരാണ് പ്രസാധകൻ എന്നു കാണുന്നില്ല എങ്കിലും കാലഘട്ടം വച്ചുനോക്കുമ്പോൾ പുലിക്കോട്ടിൽ യൗസേഫ് കത്തനാരാകുവാൻ സാധ്യതയുണ്ട്.

മേൽപ്പറഞ്ഞ രണ്ടു പുസ്തകങ്ങളിലും (1845 & 1859) തുബദേന്റെ ഭാഗത്ത് കൊടുത്തിരിക്കുന്ന പ്രാർത്ഥനകൾ തമ്മിൽ ശ്രദ്ധേയമായ വ്യത്യാസങ്ങൾ ഉണ്ട്. 4ഉം 5 ഉം പ്രാർത്ഥനകളുടെ അവസാനം, 1859ലെ പുസ്തകത്തിൽ 'അവരുടെ പ്രാർത്ഥന നമുക്കു കോട്ടയാകട്ടെ' എന്നു കാണുന്നു. ഇത് 1845 ലെ നവീകരണക്കാരുടെ പുസ്തകത്തിൽ കാണുന്നില്ല. 1–ാം പ്രാർത്ഥനയുടെ അവസാനം 1859 ലെ പുസ്തകത്തിൽ 'അവരുടെ നമസ്ക്കാരം കോട്ട ഞങ്ങൾക്കാകുവാൻ' എന്നു കാണുമ്പോൾ നവീകരണ പുസ്തകത്തിൽ കാണുന്നത് 'നിന്റെ ശുദ്ധമുള്ള റൂഹായുടെ ദാനങ്ങളെ അവർക്കു കൊടുത്ത് അവരെ നിന്റെ തോട്ടത്തിൽ മടികൂടാതെ വേല ചെയ്യുന്നവരാക്കി തീർക്കണമേ' എന്നാണ്. 1845, 18 6ലും അച്ചടിച്ച പുസ്തകങ്ങൾ നവീകണക്കാരുടെതാണ് എന്നതിന് വ്യക്തമായ തെളിവുകളാണ് ഇവ. ഈ ചില്ലറ വ്യത്യാസങ്ങൾ ഒഴിച്ചാൽ 6 പ്രാർത്ഥനകളുടെയും ആശയം രണ്ടു പുസ്തകങ്ങളിലും (1845 & 1859) ഒന്നുതന്നെയാണ്. 'ചർച്ച് വീക്കിലി' (vol 48. Nos. 37 & 38' 1984 സെപ്തം. ഒക്ടോ.)യിൽ 26–ാം പേജിൽ കൊടുത്തിരിക്കുന്ന പ്രാർത്ഥനകൾ 1859 ലെ പുസ്തകത്തിൽ കാണുന്നവ തന്നെയാണ്. ഇവ ഇന്നു നമ്മൾ ഉപയോഗിക്കുന്ന തുബദേനുകളെക്കാൾ വളരെ ചെറുതുമാണ്.

പക്ഷെ ഇവ ശുശ്രൂഷക്കാരൻ ചൊല്ലിക്കൊണ്ടിരുന്ന തുബദേനുകൾ തന്നെയായിരുന്നുവോ? സൂക്ഷ്മനിരീക്ഷണത്തിൽ രണ്ടു കാര്യങ്ങൾ വ്യക്തമാണ്. 1. രണ്ടു പുസ്തകങ്ങളിലും പ്രാർത്ഥനകളുടെതലക്കെട്ട് 'തുബദേനുകൾ' എന്നല്ല; പിന്നെയോ 'തുബദേൻ ചൊല്ലുമ്പോൾ' എന്നാണ്. 2. രണ്ടു പുസ്തകങ്ങളിലും ശുശ്രൂഷക്കാരൻ വായിക്കേണ്ട മററു ഭാഗങ്ങൾ ഒന്നും കൊടുത്തിട്ടില്ല: ജനങ്ങൾ ചൊല്ലേണ്ട ഭാഗങ്ങൾ മാത്രമേ കൊടുത്തിട്ടുള്ളു. ശുശ്രൂഷകൻ വായിക്കേണ്ട മററു ഭാഗങ്ങൾ ഒന്നുമില്ലാതെ തുബദേനുകൾ മാത്രം കൊടുത്തു എന്നു ചിന്തിക്കുന്നതിൽ യുക്തിയില്ലല്ലോ. ശുശ്രൂഷകൻ തുബദേൻ ചൊല്ലുന്ന സമയത്ത് ജനത്തിനു വായിച്ചു ധ്യാനിക്കുവാൻ കൊടുത്തിരുന്ന പ്രാർത്ഥനകളല്ലേ ഇവ എന്ന സംശയം ഇവിടെ ആരംഭിക്കുന്നു.

1869–ൽ ഒരു യോസെഫ് കത്തനാൽ കൊച്ചിയിൽനിന്ന് അച്ചടിച്ച് പ്രസിദ്ധീകരിച്ച കുർബ്ബാനക്രമം നോക്കിയാൽ കാര്യങ്ങൾ അൽപ്പംകൂടെ വ്യക്തമാകും. ശുശ്രൂഷകൻ ചൊല്ലേണ്ട മററു ഭാഗങ്ങളും ഉൾക്കൊള്ളിച്ചിട്ടുള്ള ഈ പുസ്തകത്തിൽ ഇന്നു നമ്മൾ ഉപയോഗിക്കുന്ന ആറു തുബദേനുകളും ഏതാനും വ്യത്യാസങ്ങളോടെ പ്രത്യക്ഷപ്പെടുന്നു. 1–ാം തുബദേനിൽ ബസേലിയോസിന്റെ പേരു മാത്രം ഇല്ല. ശുശ്രൂഷകന്റെ ഭാഗം അവസാനിക്കുന്നിടത്ത് ഇപ്രകാരം കാണുന്നു. 'ഉടനെ ജനങ്ങൾ ദൈവമായ കർത്താവേ അവരുടെ പിന്നടിയിൽ നടപ്പാൻ ഞങ്ങളെയും നീ യോഗ്യന്മാരാക്കി തീർക്കണമേ. കുറിയേ കുർബാനയ്ക്കു സുറിയാനി ഭാഷയിൽതന്നെ തുബദേൻ എന്നത് ശുശ്രൂഷക്കാരൻ ചൊല്ലിയാൽ ഓരോന്നിന്റെ കടശിക്ക് ഈ താഴെ വരുന്നതു ചൊല്ലണം.' എന്നിട്ട് ഒരു ചെറിയ തലക്കെട്ട് കൊടുത്തിരിക്കുന്നു. 'ഒന്നാമതു തുബദേൻ ചൊല്ലുമ്പോൾ ജനങ്ങൾ.' ഇതിനു താഴെ ആദ്യം പറഞ്ഞ രണ്ടു പുസ്തകങ്ങളിലും (1845 & 1859) കൊടുത്തിരിക്കുന്ന പ്രാർത്ഥന മുഴുവനും കൊടുത്തിരിക്കുന്നു. ഇതുപോലെ ആറു തുബദേനുകൾക്കും ശുശ്രൂഷകൻ വായിക്കേണ്ട ഭാഗത്തിനു താഴെ ജനങ്ങൾ ചൊല്ലേണ്ട പ്രാർത്ഥന കൊടുത്തിട്ടുണ്ട്.

കാര്യങ്ങൾ ഇവിടെ വളരെ വ്യക്തമാണ്. 20–ാം നൂററാണ്ടിന്റെ ആദ്യദശകംവരെ സഭയിൽ പ്രചരിച്ചിരുന്ന തുബദേനുകൾ എന്ന പേരിൽ പലരും കരുതുന്ന പ്രാർത്ഥനകൾ ശുശ്രൂഷക്കാരൻ ചൊല്ലിയിരുന്ന പ്രാർത്ഥനകളല്ല. തുബദേനുകൾക്കുശേഷം ജനങ്ങൾ ചൊല്ലിയിരുന്ന പ്രാർത്ഥനകൾ ഇല്ല. തുബദേനുകൾക്കുശേഷം ജനങ്ങൾ ചൊല്ലിയിരുന്ന പ്രാർത്ഥനകളാണ്.

1869 ൽ ഈ പുസ്തകം പ്രസിദ്ധീകരിച്ചതാര് എന്ന ചോദ്യം അവശേഷിക്കുന്നു. ഈ യോസഫ് കത്തനാർ പുലിക്കോട്ടിൽ തിരുമേനിയല്ല; കാരണം അദ്ദേഹം ഈ തീയതിക്കു മുൻപു തന്നെ മേൽപ്പട്ട സ്ഥാനം സ്വീകരിച്ചിരുന്നു. തന്നെയുമല്ല ഈ പുസ്തകത്തിൽ വിവാദവിഷയമായ പ്രാർത്ഥനകൾക്ക് കൂടുതൽ സാമ്യം 1845 ലെയും 1856 ലെയും നവീകരണക്കാരുടെ പുസ്തകങ്ങളിലെ പ്രാർത്ഥനകളോടാണ്. 1859 ലെ ഓർത്തഡോക്സ് കുർബാന ക്രമത്തിൽനിന്നുമുള്ള വ്യത്യാസങ്ങൾ പരിഗണിക്കുമ്പോൾ 1869 ലെ കുർബ്ബാനക്രമം പ്രസിദ്ധീകരിച്ച യോസഫ് കത്തനാർ ഒരു നവീകരണക്കാരനായിരുന്നിരിക്കണം.

ഓർത്തഡോക്സ് വിഭാഗം പ്രസിദ്ധപ്പെടുത്തിയത് എന്ന് ഉറപ്പിച്ചു പറയുവാൻ സാധി

ക്കുന്ന മറെറാരു കുർബ്ബാന ക്രമത്തിൻെറ ഒന്നാം പതിപ്പ് ഈ ലേഖകനു കാണുവാൻ സാധിച്ചു. 1890 ൽ കോട്ടയം സെമിനാരിയിലെ മാർത്തോമ്മാ അച്ചുകൂടത്തിൽനിന്നും പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഈ പുസ്തകത്തിൻെറ ആരംഭത്തിൽ കൊടുത്തിരിക്കുന്ന 'സൂചകങ്ങൾ' പ്രധാനപ്പെട്ടതാണ്. (1890 ൽ സെമിനാരി ഓർത്തഡോക്സ് കാരുടെ പൂർണ്ണനിയന്ത്രണത്തിൽ വന്നു കഴിഞ്ഞിരുന്നു, ഇവിടെ നിന്നും പ്രസിദ്ധീകരിച്ച ഈ പുസ്തകത്തിന് സഭാതലവൻമാരുടെ പൂർണ്ണ അംഗീകാരം ഉണ്ടായിരുന്നിരിക്കണം) പുസ്തകത്തിൻെറ 2, 3 പേജുകളിൽ ഇപ്രകാരം കാണുന്നു, 'പട്ടക്കാരൻ അതാതു തുബ്ദേൻെറ അപേക്ഷകം ചൊല്ലി കഴിയുമ്പോൾ ജനം ആമ്മീൻ പറയുകയും, ശുശ്രൂഷക്കാരൻ തുബ്ദേൻ ചൊല്ലുകയും, ശുശ്രൂഷക്കാരൻ ഓരോ തുബ്ദേൻ നിർത്തുമ്പോൾ ജനം കുറിയേ... ചൊല്ലുകയും ചെയ്യേണ്ടതാകുന്നു എന്നു കൽപ്പിച്ചിരിക്കുന്നു. എങ്കിലും ശുശ്രൂഷക്കാരൻ തുബ്ദേൻ ചൊല്ലുമ്പോൾ ജനവും ചൊല്ലുന്നതിനു അതാതിൻെറ അപേക്ഷകം മുൻകാലം മുതൽക്കേ തർജമ ചെയ്തു അച്ചടിപ്പിച്ചിട്ടുള്ളതിനാലും, അവയെ ജനം ചൊല്ലുന്നതിനു വിരോധം ഇല്ലാത്തതിനാലും, അവയെ എടുത്തുകളയുന്നതു പൊതുഅഭിപ്രായ വിരോധമാകയാലും ഇതിലും അവയെ വച്ചിരിക്കുന്നു. എന്നാൽ ശുശ്രൂഷക്കാരൻ തുബ്ദേൻ ചൊല്ലുമ്പോൾ ജനം ശ്രദ്ധിച്ചു നിൽക്കയും, ശുശ്രൂഷക്കാരൻ നിർത്തിയശേഷം അതാതിൻെറ അപേക്ഷകം ജനം ചൊല്ലുകയും, ജനം ചൊല്ലി നിർത്തിയശേഷം പട്ടക്കാരൻ അടുത്ത അപേക്ഷ തുടങ്ങുകയും ചെയ്യേണ്ടതാകുന്നു.'

1859–ൽ അച്ചടിച്ച പുസ്തകത്തിലെപോലെതന്നെ ശുശ്രൂഷകൻ വായിക്കേണ്ട മററുഭാഗങ്ങൾ ഒന്നും ഈ പുസ്തകത്തിലും കാണുന്നില്ല. തുബ്ദേൻ ഭാഗത്ത് ജനങ്ങൾ ചൊല്ലേണ്ട പ്രാർത്ഥനകൾക്കും പുരുക്കം ചില ഭാഷാപരമായ വ്യത്യാസങ്ങൾ മാത്രമേ ഉള്ളു. 1891 ൽ പുലിക്കോട്ടിൽ തിരുമേനിയുടെ കൽപ്പനപ്രകാരം സെമിനാരി അച്ചുകൂടത്തിൽനിന്നും പ്രസിദ്ധീകരിച്ച നമസ്ക്കാരക്രമത്തോടൊപ്പം കൊടുത്തിരിക്കുന്ന കുർബ്ബാന ക്രമത്തിലും 'തുബ്ദേൻ ചൊല്ലുമ്പോൾ' എന്ന തലക്കെട്ടോടെ ഇതേ പ്രാർത്ഥനകൾ കൊടുത്തിട്ടുണ്ട്.

ഓർത്തഡോക്സ് വിഭാഗത്തിൻേറതെന്ന് തറപ്പിച്ചു പറയാവുന്നതും, കുർബ്ബാനയിൽ ശുശ്രൂഷകനും, ജനങ്ങളും ചൊല്ലേണ്ട മുഴുവൻ ഭാഗങ്ങളും ഉൾപ്പെടുന്നതുമായ ഒരു കുർബ്ബാനക്രമം ആദ്യമായി പുറത്തിറങ്ങിയത് 1898–ൽ ആണ്. 20–ാം നൂററാണ്ട് ആരംഭിക്കുന്നതിനും, മലങ്കര സഭ ഓർത്തഡോക്സ്– പാത്രിയർക്കീസ് വിഭാഗങ്ങളായി പിരിയുന്നതിനും മുമ്പുതന്നെ മലങ്കര മൽപ്പാൻമാരായിരുന്ന വട്ടശേരിൽ ഗീവറുഗീസ് കത്തനാരും, കോനാട്ട് മാത്തൻ കത്തനാരും ചേർന്ന് തർജിമചെയ്ത്, മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്ത തിരുമനസിലെ അനുമതിയോടുകൂടി പ്രസിദ്ധീകരിച്ച ഈ പുസ്തകത്തിൽ 6 തുബ്ദേനുകളും അവയുടെ ഇന്നത്തെ രൂപത്തിൽതന്നെ കിടക്കുന്നു. മാത്രമല്ല, തുബ്ദേന് ഒപ്പമോ, അവ കഴിഞ്ഞോ ജനം ചൊല്ലിക്കൊണ്ടിരുന്ന പ്രാർത്ഥനകൾ എടുത്തുകളയുവാൻ ഇവർ ശ്രമിക്കുകയും ചെയ്തു. ജനം ചൊല്ലേണ്ട മറെറല്ലാ ഭാഗങ്ങളും കൊടുത്തിരിക്കുന്ന ഈ പുസ്തകത്തിൽ തുബ്ദേൻ സമയത്തെ പ്രാർത്ഥനകൾ മാത്രം കാണുന്നില്ല. സെമിനാരിയിൽനിന്നും പുലിക്കോട്ടിൽ തിരുമേനിയുടെ കൽപ്പന പ്രകാരം പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന പുസ്തകത്തിലും പിന്നീട് ഈ രീതി തന്നെ സ്വീകരിച്ചു. 1907–ൽ പ്രസിദ്ധപ്പെടുത്തിയ 10–ാം പതിപ്പിൽ 1898–ലെ തുബ്ദേനുകൾ–അതായത് ഇന്നു നമ്മൾ ഉപയോഗിക്കുന്നവ–വള്ളി പുള്ളി വ്യത്യാസമില്ലാതെ കാണുന്നു.

അപ്പോൾ 1898–ൽ മലങ്കരമൽപാൻമാർ നടത്തിയ ശ്രമം തുബ്ദേനുകൾ ദീർഘിപ്പിക്കുവാനായിരുന്നില്ല: മറിച്ച് ഏതാനും പ്രാർത്ഥനകൾ നീക്കം ചെയ്തു അവയെ ചുരുക്കുവാനായിരുന്നു. ഈ പുതിയ രീതിക്ക് വ്യാപകമായ അംഗീകാരം ലഭിച്ചത് എന്നാണെന്ന് വ്യക്തമല്ല.


**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**




മോളി ഫ്രെപ്പ്, കുഞ്ഞുമോൾ.



കോര വർഗീസ്, മററത്തിൽ.



ഒരു വിശ്വാസി.

വളരെ പെട്ടെന്ന് ഇവ എല്ലായിടത്തും നടപ്പായി കാണുകയില്ല. അതുകൊണ്ടായിരിക്കണമല്ലോ 1908-ൽ അച്ചടിച്ച പുസ്തകത്തിൽ വീണ്ടും പഴയ രീതിയിൽ ജനങ്ങൾ ചൊല്ലുന്ന പ്രാർത്ഥനകൾ കൊടുക്കുവാൻ ഇടയായത്. പല തരത്തിലുള്ള കുർബ്ബാനക്രമങ്ങൾ നിലനിന്നിരുന്നതുകൊണ്ട് 'വളരെ കുഴച്ചിൽ മിക്ക പള്ളികളിലും കാണുന്നുണ്ട്' എന്ന് 'മലങ്കര ഇടവക പത്രിക' റിപ്പോർട്ട് ചെയ്തിട്ടുണ്ട്. (പുസ്തകം 8, ലക്കം9, 1899, പേജ് 173, 173) ശുശ്രൂഷക്കാർ വായന ഭാഗങ്ങൾ മലയാളത്തിലല്ല പല സ്ഥലത്തും നടത്തിയിരുന്നത് എന്നും ഇതിൽ സൂചനയുണ്ട്. തുബദേൻ ഭാഗങ്ങളുടെ തർജിമ മലയാള പുസ്തകങ്ങളിൽ ഇല്ലാതിരുന്നതിനാൽ അവർ സുറിയാനിയിലായിരിക്കണം അവ വായിച്ചിരുന്നത്. ഏതായാലും മലങ്കര മൽപ്പാന്മാർ കൊടുത്ത തുബദേന്റെ പാഠം അതിനു മുൻപ് മലങ്കരയിൽ നിലനിന്നിരുന്നവയല്ല എന്നു പറയുവാൻ കാരണങ്ങളുമില്ല. നേരത്തേ അച്ചടിച്ചവയിൽ (1869ൽ ഒരു നവീകരണക്കാരൻ യോസഫ് കത്തനാർ പ്രസിദ്ധീകരിച്ചത് ഒഴിച്ച്) ശുശ്രൂഷകന്റെ ഭാഗങ്ങൾ ഇല്ലാത്തതിനാൽ കൈയെഴുത്തു പ്രതികളും സുറിയാനിപുസ്തകങ്ങളും പരിശോധിച്ചാൽ മാത്രമേ ഇത് നിർണ്ണയിക്കുവാൻ സാധിക്കുകയുള്ളു.

പഴയ സെമിനാരി മൽപ്പാനായിരുന്ന കോനാട്ട് അബ്രഹാം കത്തനാർ 1820 ൽ സെമിനാരിയിൽവച്ച് പകർത്തി എഴുതിയ ഒരു മലയാളം പുസ്തകത്തിൽ (K. L. No. 15) ശുശ്രൂഷകർ ചൊല്ലേണ്ട ഭാഗങ്ങളും ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഇതിലെ ഒന്നും. രണ്ടും തുബദേനുകൾ ഇപ്പോഴത്തെതിലും ചെറിയവയാണ്. ഒന്നാം തുബദേൻ ഇപ്രകാരമാണ് 'ഇപ്പോൾ നമ്മെ ഭരിച്ചുവരുന്ന മേൽപ്പട്ടക്കാരും, പട്ടക്കാരും തംപുരാനിൽ നിലനിക്കപ്പെടുവാൻ കർത്താവിനോടു നാം പ്രാർത്ഥിക്കപ്പെടണം.' രണ്ടാം തുബദേൻ 'എന്റെ അച്ചാനീ വാഴ്ത്തുക. വിശ്വാസക്കാരായ ക്രിസ്ത്യാനികൾ എന്ന നമ്മുടെ കൂടപിറപ്പുകൾ ഒക്കെ നല്ല ഗുണത്തിലാകുവാൻ കർത്താവിനോടു നാം പ്രാർത്ഥിക്കപ്പെടണം' എന്നു മാത്രമേയുള്ളു. എന്നാൽ മററു നാലു തുബദേനുകളുടെ ഭാഷാപരമായ വ്യത്യാസമൊഴിച്ചാൽ 1898-ൽ മലങ്കര മൽപ്പാന്മാർ പ്രസിദ്ധീകരിച്ച തുബദേനുകളുമായി ഇവയ്ക്കു വ്യത്യാസമില്ല. ഈ നാലെണ്ണമെങ്കിലും വളരെ പുരാതനമായവയാണെന്ന് ഇതിൽനിന്നും വ്യക്തമാകുന്നു.

സുറിയാനി പുസ്തകങ്ങളുടെ കൂടെയും തുബദേനുകളുടെ ചെറിയ രൂപങ്ങൾ ഒന്നും കാണുവാൻ സാധിച്ചില്ല. കോനാട്ട് ഗീവറുഗീസ് കത്തനാർ എഴുതിയ ഒരു പ്രതിയിൽ ഇന്ന് നമ്മൾ ഉപയോഗിക്കുന്ന തുബദേനുകൾതന്നെ കാണുന്നു. (ഇദ്ദേഹം 1876ൽ മാർ യൂലിയോസ് എന്ന പേരിൽ മെത്രാനായി വാഴിക്കപ്പെട്ടതിനാൽ ഈ തീയതിക്കുമുമ്പ് എഴുതപ്പെട്ടതാണ്) പാലപ്പിള്ളിൽ അബ്രഹാം കത്തനാർ 1875 ൽ സുറിയാനിയിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ച പുസ്തകത്തിലും ഇതേ തുബദേനുകൾ കാണുന്നു. ഈ പുസ്തകത്തിന് ശ്രേഷ്ഠാനുമതി നൽകിയത് അഭി. പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് II ആയിരുന്നു.

ഈ പഠനത്തിൽ നിന്നും താഴെ പറയുന്ന കാര്യങ്ങൾ വ്യക്തമാകുന്നു.

1. 1845 മുതൽ 1907 വരെ മലയാളത്തിലും സുറിയാനിയിലും അച്ചടിച്ചു പ്രസിദ്ധീകരിച്ച കുർബ്ബാനക്രമങ്ങളിൽ. ശുശ്രൂഷകൻ വായിക്കേണ്ട ഭാഗങ്ങൾ കൊടുത്തിട്ടുള്ള പുസ്തകങ്ങളിലെല്ലാം കാണുന്ന തുബദേനുകൾ ഇന്ന് ഓർത്തഡോക്സ് സഭയിൽ ഉപയോഗത്തിലിരിക്കുന്നവ തന്നെയാണ്. 1, 2 തുബദേനുകളുടെ മാത്രം ചെറിയ രൂപങ്ങൾ ഒരു മലയാളം കൈയെഴുത്തു പ്രതിയിൽ കാണുന്നുണ്ട്.

2. ശുശ്രൂഷക്കാരൻ തുബദേൻ വായിക്കുന്നതോടൊപ്പം ജനം ഒരു പ്രാർത്ഥന ചൊല്ലിയിരുന്നു. ഈ പ്രാർത്ഥനയാണ് 'ചെറിയ തുബദേനുകൾ' എന്ന് തെററിദ്ധരിക്കപ്പെട്ടിരിക്കുന്നത്, ഇവ പിൽക്കാലത്ത് മാർത്തോമ്മ സഭ തുബദേനുകളായി അംഗീകരിച്ചു എന്നത് ശരിയാണ്. 1921 ൽ കോട്ടയ, സി. എം. എസ്, പ്രസിൽ അടിച്ച മാർത്തോമ്മ ക്രിസ്ത്യാനികളുടെ കുർബ്ബാനക്രമത്തിന്റെ 6-ാം പതിപ്പിൽ മുമ്പ് ജനം ചൊല്ലിക്കൊണ്ടിരുന്ന പ്രാർത്ഥനകൾ തുബദേനുകളായി കൊടുത്തിട്ടുണ്ട്. മാർത്തോമ്മ സഭ എന്നു മുതൽ ഇവ തുബദേനുകളായി സ്വീകരിച്ചു എന്നു വ്യക്തമല്ല. നേരത്തെ പരാമർശിച്ചിട്ടുള്ള 1869 ൽ യൗസേഫ് കത്തനാൽ പ്രസിദ്ധീകരിച്ച പുസ്തകം നവീകരണക്കാരുതെങ്കിൽ, അവരും ആദ്യകാലത്ത് തുബദേനുകളുടെ വലിയ രൂപംതന്നെ ഉപയോഗിച്ചിരുന്നു എന്ന് വ്യക്തമാകും.

3. ഇന്ന് ഓർത്തഡോക്സ് സഭയിൽ ഉപയോഗിക്കുന്ന തുബദേനുകൾ 19-ാം നൂററാണ്ടി


## MATRIMONIAL

അമേരിക്കയിൽ ഒരു പ്രശസ്തമായ അക്കൗണ്ടിംഗ് ഫാമിൽ നല്ല ജോലിയുള്ളതും 25 വയസു പ്രായമുള്ളതുമായ ഒരു യുവാവിന് ഓർത്തഡോക്സുകാരായ യുവതികളുടെ മാതാപിതാക്കളിൽനിന്നും വിവാഹത്തിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു.

**M. B. B. S., B. Pham. (or) Soft ware Engineering** ഇതിൽ ഏതെങ്കിലും ഡിഗ്രിയുള്ളവർ മാത്രം അപേക്ഷിക്കുക.

Box No. 188
C/o Malankara Sabha
Kottayam-38

# തിരുപ്പിറവി മഹത്വം

ഫാ. മാത്യു വർഗീസ്, പുളിമൂട്ടിൽ

ദൈവം മനുഷ്യന്റെ പരിമിതികളിലേക്ക് സ്വയം പരിമിതപ്പെടുത്തിയതാണ് യേശുവിന്റെ ജഡധാരണം. ജഡാവതാരത്തിലൂടെ തന്റെ ആളത്വം മുഴുവനായി ദൈവം മനുഷ്യനുമായി പങ്കുവെയ്ക്കുന്നു. ദൈവത്തിന്റെ സൃഷ്ടികർമ്മത്തിലെ ഏററവും സുപ്രധാനമായ സംഭവമായിരുന്നു മനുഷ്യസൃഷ്ടി. സൃഷ്ടാവിനെ മറന്നു പ്രവർത്തിച്ചപ്പോൾ അവനു നഷ്ടമായിരുന്ന അനുഭവത്തെ തിരികെ തരുവാനായി സ്നേഹവാനായ ദൈവം വീണ്ടും മനുഷ്യരിലേക്കു കടന്നുവന്നതിന്റെ അനുസ്മരണയാണ് ക്രിസ്മസ്.

## ദൈവസാന്നിദ്ധ്യം

പഴയനിയമത്തിൽ ദൈവസാന്നിദ്ധ്യം മനുഷ്യർക്ക് വെളിപ്പെടുത്തുന്നത് 'ഷെക്കീനാ' ആയിരുന്നു. ദൈവം ജഡം എടുത്ത സമയത്ത് വെളിപ്പെട്ട 'ഷെക്കീനാ' ആട്ടിടയർക്ക് പ്രത്യക്ഷമായി. ആ ദർശനത്തിൽ ഒരു രക്ഷിതാവിന്റെ ജനനത്തെപ്പററി മനസിലാക്കിയ അവർ തിടുക്കത്തോടെ ആരാധിക്കുവാനായി പുറപ്പെട്ടു. 'നീങ്ങൾ എന്നെ തെരഞ്ഞെടുത്തു എന്നല്ല, ഞാൻ നിങ്ങളെ തെരഞ്ഞെടുത്ത്, നിങ്ങൾ പോയി ഫലം കായ്ക്കേണ്ടതിന് നിങ്ങളെ ആക്കിവെച്ചിരിക്കുന്നു' എന്ന മഹാപുരോഹിത പ്രാർത്ഥനയിൽ യേശു പ്രാർത്ഥിച്ചതിന് നാന്ദിയായി ഇത് സംഭവിച്ചിരിക്കുന്നു. നിഷ്കളങ്കരും ശ്രദ്ധാലുക്കളുമായിരുന്ന ആട്ടിടയന്മാർക്ക്—ബുദ്ധിമാന്മാരായിരുന്ന പലർക്കും മ വായിരുന്ന പല കാര്യങ്ങളും—ദൈവത്തിന്റെ നേരിയ ശബ്ദം ശ്രവിക്കുവാൻ സാധിച്ചതിൽ അത്ഭുതപ്പെടുവാനില്ല. ദൈവത്തോട് അടുക്കുവാൻ ലളിതമായ ജീവിതരീതിയും ആത്മീകമായ ഏകാഗ്രതയും ആവശ്യമാണ്. 'ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; അവർ ദൈവത്തെ കാണും.' ആത്മീകമായ അലസതയും അശ്രദ്ധയും നിമിത്തം നാം യേശുവിനെ കാണാതെയും, യേശു നമ്മുടെ ഹൃദയത്തിൽ ഉരുവാകാ

---

ലെങ്കിലും നിലവിൽ വന്നു. അതിനു അന്നത്തെ മലങ്കര മെത്രാപ്പോലീത്ത ശ്രേഷ്ഠാനുമതിയും നൽകിയിരുന്നു.

4. കുർബ്ബാനക്രമത്തിൽ ശുശ്രൂഷക്കാരനും ജനവും ചൊല്ലേണ്ട ഭാഗങ്ങൾ പൂർണ്ണമായി വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ച വട്ടശേരിൽ ഗീവറുഗീസ് മൽപ്പാനും, കോനാട്ട് മാത്തൻ മൽപ്പാനും കുർബ്ബാന ദൈർഘ്യം വർദ്ധിപ്പിക്കുകയല്ലായിരുന്നു. തുബ്ദേൻ കഴിഞ്ഞ് ജനങ്ങൾ ചൊല്ലിക്കൊണ്ടിരുന്ന ഭാഗങ്ങൾ എടുത്തുകളഞ്ഞുകൊണ്ട് ആരാധനാ ദൈർഘ്യം കുറയ്ക്കാനാണ് അവർ ശ്രമിച്ചത്. സുറിയാനി പാരമ്പര്യത്തിൽ 5—ാം തുബ്ദേന് മൂന്ന് പാഠങ്ങൾ നിലവിലുണ്ട്. 1902—ൽ മാത്തൻ മൽപ്പാൻ പാമ്പാക്കുട മാർ യൂലിയോസ് പ്രസിൽനിന്നും പ്രസിദ്ധീകരിച്ച സുറിയാനി കുർബ്ബാന ക്രമത്തിൽ ഇവ മൂന്നും കൊടുത്തിട്ടുണ്ട്. എന്നാൽ മലയാളത്തിലേക്ക് വിവർത്തനം ചെയ്തപ്പോൾ ഇവയിൽ ഏററവും ചെറിയ പ്രാർത്ഥന മാത്രമാണ് തർജമ ചെയ്തത് എന്നത് ശ്രദ്ധേയമാണ്. തന്നെയുമല്ല അന്നുവരെ കുറേ സ്ഥലങ്ങളിലെങ്കിലും ശുശ്രൂഷകൻ സുറിയാനിയിൽ ചൊല്ലിക്കൊണ്ടിരുന്ന തുബ്ദേനുകൾ മലയാളത്തിൽ വായിക്കുന്നതിന് അവർ വഴിതുറക്കുകയും ചെയ്തു.

ആരാധനാക്രമങ്ങൾ കാലാനുസൃതമായി പരിഷ്ക്കരിക്കുന്നതിന് സഭയ്ക്കു തീർച്ചയായും അധികാരമുണ്ട്. ദൈർഘ്യം കുറയ്ക്കണമെന്നു ബോദ്ധ്യപ്പെട്ടാൽ അതുമാകാം. തുബ്ദേനുകളുടെ നീളം കുറയ്ക്കണമെന്നു പരി. എപ്പിസ്ക്കോപ്പൽ സുന്നഹദോസിനു ബോധ്യമാകുന്നുഎങ്കിൽ കുറയ്ക്കുകയും ചെയ്യാം. അതിനു വൈദികരുടെയും അവൈദികരുടേയും വ്യാപകമായ അഭിപ്രായം ആരായുന്നത് എത്രയും ഉത്തമമായിരിക്കും. പക്ഷേ പണ്ട് മലങ്കരസഭയിൽ ഉപയോഗിച്ചിരുന്ന തുബ്ദേനുകൾ വളരെ ചെറുതായിരുന്നു എന്നതിന്റെ പേരിൽ അവ വ്യത്യാസപ്പെടുത്തണമെങ്കിൽ അതിന് ഇനിയും തെളിവുകൾ ലഭിക്കേണ്ടിയിരിക്കുന്നു,

---

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ജോമോൻ, തൈക്കൂട്ടത്തിൽ.



V. G. George & Family.

തെയും ഇരിക്കുന്നുവെങ്കിൽ അത് ഒരു തീരാന ഷ്ടമായിരിക്കും. ആട്ടിടയർ യേശുവിനെ കാണു കയും, ആരാധിക്കുകയും, സാക്ഷിക്കുകയും ചെ യ്തു. യഥാർത്ഥമായ ഒരു ക്രിസ്തീയ ജീവി തം ഇതാണ്.

വർദ്ധിച്ചുവരുന്ന ഉപഭോഗ സംസ്ക്കാരവും സുരക്ഷിതത്വത്തെകുറിച്ചുള്ള മിഥ്യാധാരണയും, മാധ്യമങ്ങളുടെ ദു:സ്വാധീനവും ഇന്ന് മനുഷ്യനെ ഒര ഉരംവലിവിന് പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നു. പരസ്പരം അകലുന്ന ഈ മനുഷ്യരിലേക്ക് സ്നേഹത്തിൻെറ മന്ത്രഗീതവുമായി നാം കടന്നു ചെല്ലുമ്പോൾ സംലഭ്യമാകുന്ന സ്നേഹത്തിൻെറ അനുഭവമാണ് ബേത്ലഹേമിൽ ദർശിക്കുവാൻ സാധിക്കുന്നത്, വ്യക്തിബന്ധങ്ങളുടെ പേരി ലോ മാന്യതയുടെ പേരിലോ നൽകുന്ന സഹായ സഹകരണങ്ങളെക്കാളുപരി സ്വയം ഏറ്റെടുക്കുന്ന വേദനകളായിരിക്കണം സ്നേഹത്തിൻെറയും സ ന്തോഷത്തിൻെറയും ഉറവിടം. ദൈവം നമ്മളിൽ മാത്രമല്ല, നമ്മുടെ സ്നേഹിതരിലും ജനിക്കണം. സഹോദരനിലും സഹോദരിയിലും ദൈവത്തെ കാ ണുവാൻ നമുക്ക് സാധിക്കണം. അപ്പോൾ മാത്ര മേ 'അയൽക്കാരനാകുന്ന കൂദാശ'യുടെ സാംഗത്യം മനസ്സിലാകൂ (വി. മത്താ. 25:40).

യേശുക്രിസ്തു എന്തിനുവേണ്ടി ഭൂജാതനാ യോ, ആ അനുഭവങ്ങൾ നമ്മിൽ ഉണ്ടാകുമ്പോഴാ ണ് ദൈവം നമ്മിൽ ജനിച്ചുവെന്ന് മനസ്സിലാ ക്കുവാൻ സാധിക്കുന്നത്. ''നിങ്ങൾക്കായി ഒരു രക്ഷകൻ ജനിച്ചിരിക്കുന്നു; അത്യുന്നതങ്ങളിൽ ദൈവത്തിനു സ്തുതി''—അത്യുന്നതങ്ങളിൽ ദൈ വത്തിനു മഹത്വം കൊടുക്കുമ്പോൾ ഭൂമിയിൽ സ ന്മനസുണ്ടാകുവാനും സമാധാനം സ്ഥാപിക്കു വാനും ശ്രമിക്കണം. ദൈവത്തിൻെറ നക്ഷത്രത്തെ പിൻചെന്നു ജീവിക്കുമ്പോൾ നമ്മിൽ ദൈവം ജ നിക്കുന്നു.

## ദൈവപുത്രന്മാർ

ദൈവം മനുഷ്യനെ വാർത്തെടുത്തപ്പോൾ അ വൻ ശിശുവായിരുന്നില്ല. പ്രത്യുതാ അവൻ പ്രാ യപൂർത്തിയുള്ള മനുഷ്യനായിരുന്നു. മനുഷ്യ ൻെറ ഈ പ്രാപ്തിയും പൂർണ്ണതയും അവനെ അഹങ്കാരത്തിലേക്കു നയിച്ചു. ഇന്നു സ്വാർത്ഥ തയും അഹങ്കാരവുംകൊണ്ട് തടിച്ചുവീർത്ത മാന വജാതി സമാധാനത്തിനുവേണ്ടി ഓടുകയാണ്. ഈ മാനവജാതിയെ രക്ഷയുടെ അനുഭവത്തിലേക്കു കൊണ്ടുവരുവാൻ ദൈവം ശിശുവായി പിറക്കേണ്ടി വന്നു. സമാധാനം കാംക്ഷിക്കുന്ന ഏതൊരു മനു ഷ്യനും ശിശുവായി ജനിക്കണം. അഥവാ താഴ്മ യും സൗമ്യതയും ഉള്ളവനായിരിക്കണം.

ദൈവപുത്രനായ യേശുവിൻെറ ജന്മദിനാ ഘോഷം സർവ്വലോകത്തിനും എന്നും സന്തോഷ കരമായ ഒരു അനുഭവമായിരുന്നു. യേശുക്രി സ്തുവിൻെറ ജനനം എല്ലാ മനുഷ്യമക്കൾക്കും ദൈവമക്കളാകുവാൻ കഴിവു നൽകി. എല്ലാ മനു ഷ്യരേയും ദൈവമക്കൾ എന്ന അവസ്ഥയിലേക്ക് ഉയർത്തുന്ന ജന്മദിനമായി ക്രിസ്മസിനെ കാ ണാം.

വളരുവാനും ഉയരുവാനുമുള്ള താൽപ്പര്യം മനുഷ്യരിൽ നൈസർഗികമായിട്ടുള്ളതാണ്. ക ല്പനാലംഘനത്തിനു സാത്താൻ ഉപയോഗിച്ച പ്രാരംഭപാലും 'ദൈവത്തെപ്പോലെ ആകും' എ ന്നുള്ളതായിരുന്നു (ഉല്പ. 3:5) ''നിങ്ങളുടെ

## ക്രിസ്തുമസ് ചിന്തകൾ

ആകാശത്തിലും ഭൂമിയിലും മുഴങ്ങിടുന്ന ക്രിസ്തുമസ് സന്ദേശം ഇതാ 'സർവ്വജനത്തിനും ഉണ്ടാകുവാനുള്ളോരു മഹാസന്തോഷം ഇന്ന് ഞാൻ നിങ്ങളോട് സുവിശേഷിക്കുന്നു. ക്രിസ്തു എന്ന രക്ഷിതാവ് ഇന്നു ബേത്ളേഹേമിൽ ദാവീദിൻെറ പട്ടണത്തിൽ വഴിയമ്പലത്തിനരികിൽ പു ല്ലിൻ നടുവിൽ കല്ലടാവിൽ കന്യകയിൽ നമുക്കായി ജാതനായി ഗോശാലയിൽ കീറുശീലയിൽ ഇതാ കിടക്കുന്നു; അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം ഭൂമിയിൽ ദൈവപ്രസാദമുള്ള മനു ഷ്യർക്കു സമാധാനം.

ക്രിസ്തുവിനെ മനസിൽ സ്വീകരിക്കാതെ ക്രിസ്തുവിനു ജന്മം നൽകുവാൻ ഇത്തിരി ഇടം നൽകാത്ത ജനകോടികൾ ക്രിസ്തുമസിൻെറ ആശംസകളും സന്ദേശങ്ങളും കൈമാറുകയും അ യച്ചുകൊടുക്കുകയും, ഉണ്ണാനും, ഉടുക്കുവാനും, ഉല്ലസിക്കുവാനും ലക്ഷകണക്കിന് പണം ചില വിട്ടുകൊണ്ട് ഒരു കയ്യിൽ മദ്യവും മറുകൈയ്യിൽ മാംസകഷണവുമായുള്ള ഒരു ചിത്രമാണ് ഇന്ന് ക്രിസ്തുമസാഘോഷങ്ങളിൽ പലരിലും കാണുന്നത്. ഇതിനു ചിലവഴിക്കുന്ന പണംകൊണ്ട് പാവപ്പെട്ട പെൺകുട്ടികളുടെ വിവാഹത്തിനു നൽകുകയോ, നിവൃത്തിയില്ലാത്തവരെ സഹായിക്കു കയോ ചെയ്യുക. 'ദരിദ്രനു കൈതുറന്നു കൊടുക്കുക, ദാനധർമ്മം ആയിരിക്കും നിൻെറ നിക്ഷേ പം. മനുഷ്യൻെറ ദാനധർമ്മത്തെ മുദ്രാമോതിരംപോലെയാണ് കർത്താവു വിലമതിക്കുന്നത്'.

**കെ. എം. ചെറിയാൻ, സാഗർ**

# ശുഭപ്രതീക്ഷകളോടെ ക്രിസ്മസ്

**കുഞ്ഞുമോൻ വാരിക്കാട്**

ദാവീദിന്റെ നഗരമായ ബേത്‌ലഹേമിൽ യേശുക്രിസ്തു ജനിച്ച രാത്രി. പ്രാന്തപ്രദേശത്ത് നക്ഷത്രങ്ങളുടെ വെളിച്ചത്തിൽ ചിന്താഭാരമോ, ഇന്നലെകളെയോ, നാളെയേയോപററി വേവലാതിപ്പെടൽ ഇല്ലാതെ മിണ്ടാപ്രാണികളായ ആടുമാടുകളുമായി മരംകോച്ചുന്ന മഞ്ഞത്ത് ഉറങ്ങിക്കിടന്നിരുന്ന ആട്ടിടയന്മാർക്കു ലഭിച്ച വിശേഷോത്തര സന്ദേശം സന്തോഷത്തിന്റെയും സമാധാനത്തിന്റെയും ആയിരുന്നു.

'സർവ്വജനത്തിനും ഉണ്ടാകുവാനുള്ളോരു മഹാസന്തോഷം ഞാൻ നിങ്ങളോടു സുവിശേഷിക്കുന്നു. കർത്താവായ യേശുക്രിസ്തു എന്ന രക്ഷിതാവ് ഇന്നു ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ജനിച്ചിരിക്കുന്നു.'

## ദിവ്യസന്ദേശം

ഈ ദിവ്യസന്ദേശം ചിരഞ്ജോദ്ദീപകമാണ്, നിർഭയരായി സന്തോഷവും സമാധാനവും അനുഭവിക്കുവാനും ശുഭപ്രതീക്ഷ വളർത്തുവാനുമുള്ള ആഹ്വാനമാണിത്.

ഭൂമിയിൽ മനുഷ്യജീവിതത്തെ സൗഭാഗ്യകരമാക്കുന്നതിന് ഭയരാഹിത്യവും സന്തോഷവും സമാധാനവും സുപ്രതീക്ഷകളും അനുപേക്ഷണീയങ്ങളാണ്. ഇവയുടെ വിപരീതഭാവങ്ങളാണ് ആധുനിക ലോകത്തെ ഗ്രസിച്ചിരിക്കുന്നത്. ഭയത്തിന്റെയും ദു:ഖത്തിന്റെയും സമാധാനം ഇല്ലായ്മയുടെയും നിരാശയുടെയും കാർമേഘങ്ങൾ ഭൂമിയെ മുഴുവൻ മൂടിയിരിക്കുന്നു. ലോകത്തെ മുഴുവനും നിമിഷനേരംകൊണ്ടു ചുട്ടുകരിക്കുവാനും അന്തരീക്ഷം മലിനമാക്കുവാനും ജലാശയങ്ങളെ വിഷമയം ആക്കിത്തീർക്കുന്നതിനുമുള്ള എല്ലാ പദ്ധതികളും ലോകരാഷ്ട്രങ്ങൾ ഇന്ന് ആവിഷ്ക്കരിച്ചുകൊണ്ടിരിക്കുന്നു. അതോടൊപ്പം രാഷ്ട്രങ്ങൾ തമ്മിലുള്ള ശത്രുതാ മനോഭാവവും വർദ്ധിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെ മനുഷ്യൻ മനുഷ്യനും രാജ്യം രാജ്യത്തിനും ഭയമായി തീർന്നിരിക്കുന്നു.

കൂടാതെ, ഈ പ്രപഞ്ചത്തിന്റെ കേന്ദ്രബിന്ദു താനാണെന്നുള്ള ധാരണയിലും അവകാശത്തിലും ഓരോരുത്തരും മുഴുകുന്നു. മൂല്യങ്ങളെയും നിയമങ്ങളെയും തങ്ങളുടെ സ്വാർത്ഥതാൽപ്പര്യങ്ങൾക്കായി വളച്ചൊടിച്ചുകൊണ്ടു മുന്നേറുന്ന യുവജനങ്ങൾ നിരാശയിൽ ചെന്നെത്തി നിൽക്കുന്നും മദ്യവും മയക്കുമരുന്നുകളും അവരുടെയിടയിൽ ഭീകരാന്തരീക്ഷം സൃഷ്ടിക്കുന്നു. അങ്ങനെ അനാവശ്യമായ ദു:ഖങ്ങളും മൽസരബുദ്ധിയിൽ നിന്നുയരുന്ന വ്യഗ്രതകളും മനസാക്ഷിയുടെ രോദനമായി നീങ്ങുന്ന യുവതലമുറയേയും കാണുവാൻ സാധിക്കും.

## മഹാസന്തോഷം

മനുഷ്യൻ ജന്മനാതന്നെ സന്തോഷവും സമാധാനവും ആഗ്രഹിക്കുകയും ശുഭപ്രതീക്ഷയ്ക്കു

സ്വർഗസ്ഥനായ പിതാവു പരിപൂർണനായിരിക്കുന്നതുപോലെ നിങ്ങളും പരിപൂർണരായിരിപ്പിൻ'' (മത്താ: 5:48) എന്നുള്ള ക്രിസ്തുവിന്റെ ആഹ്വാനം ഒന്നുമാത്രം പരിശോധിച്ചാൽ മതി മനുഷ്യന്റെ വളർച്ചയുടെ ഉന്നതപരിധി എന്താണെന്നു മനസ്സിലാക്കുവാൻ. ദൈവാത്മാവിനാൽ നയിക്കപ്പെടുന്നവരെല്ലാം ദൈവത്താന്റെ പുത്രന്മാരാണ്.'' (റോമ. 8:14) ഈ സ്മരണയാണ് ക്രിസ്മസിൽ നമ്മിൽ പുതുക്കപ്പെടേണ്ട ചിന്ത.

പ്രകാശങ്ങളുടെ പെരുനാളായ ക്രിസ്മസിൽ ''ഞാൻ കണ്ടു, സ്പർശിച്ചു, അനുഭവിച്ചറിഞ്ഞു അവിടുത്തെ മഹത്വം ദർശിച്ചു'' എന്നു സാക്ഷിക്കുവാൻ നമുക്ക് ഇടയാകട്ടെ!

–0–


## കാരുണ്യത്തിനായി...

തിരുവനന്തപുരം ഹോളിട്രിനിററി വികലാംഗ ബാലഭവനത്തിൽ 53 നിർദ്ധനരായ കുട്ടികൾ താമസിക്കുന്നു.

അവരെ പരിചരിക്കുവാൻ 7 സിസ്റേറഴ്സും 7 ആയമാരും ഉണ്ട്.

ഒരു മാസം ഒരു കുട്ടിയുടെ മൊത്തമായ ചെലവ് Rs. 350/–

ഈ സ്ഥാപനത്തെ നിങ്ങൾക്കും സഹായിക്കുവാൻ കഴിയും. സംഭാവനകൾ അയച്ചുതരുമല്ലോ. കൂടുതൽ വിവരങ്ങൾക്ക് താഴെ കാണുന്ന വിലാസത്തിൽ ബന്ധപ്പെടുക.

Fr. SIMON SKARIAH
Director
Orthodox Church Centre
Ulloor, Medical College P. O.
Thiruvananthapuram-11
Phone No. 0471-442509
0471-418767




'അനുരഞ്ജനം — ഭരണഘടനാടിസ്ഥാനത്തിൽ' എന്ന ലേഖനത്തിൽ ഫാ. സി. സി. ചെറിയാൻ സമർപ്പിച്ച നിർദേശങ്ങളോട് മിക്കവാറും യോജിക്കുന്നു. വിയോജിപ്പുള്ളത് രേഖപ്പെടുത്തുന്നു.

പാത്രിയർക്കീസുബാവാ വാദിയോ, പ്രതിയോ അല്ലാത്ത സ്ഥിതിക്ക് പാത്രിയർക്കീസ് ബാവായോടു ഒരു സത്യവാങ്മൂലം സുപ്രീംകോടതിയിൽ സമർപ്പിക്കാൻ ആവശ്യപ്പെടുന്നതിന് നിയമപരമാനി നിലനില്പുണ്ടാകുമോയെന്ന് സംശയമുണ്ട്. ഫാ. ചെറിയാൻെറ നിർദേശത്തോട് വിയോജിക്കുന്ന 1972 മുതൽ യാതനകളും ശാരീരിക പീഡനങ്ങളുമെല്ലാം സഹിച്ച് കാതോലിക്കാപക്ഷത്ത് നിലയുറപ്പിച്ച വടക്കൻ ഭദ്രാസനങ്ങളിലുള്ള ധീരരായ വൈദികരുടെയും ജനങ്ങളുടേയും പ്രണിത വികാരങ്ങളെ അവഗണിച്ചുകൊണ്ട് സമാധാനമുണ്ടാക്കാനായി ശ്രമിക്കരുത്. താഴെ കൊടുത്തിട്ടുള്ള നിർദേശങ്ങൾക്കു മുന്തിയ പരിഗണന കൊടുത്തിട്ടുവേണം അനുരഞ്ജനത്തിന് പുറപ്പെടാൻ.

1. ആദ്യം സുപ്രീംകോടതിവിധി നടപ്പിലാക്കണം. കാതോലിക്കാകക്ഷിക്ക് നഷ്ടപ്പെട്ട ഭദ്രാസനാസ്ഥാനം വീണ്ടുകിട്ടണം. അതുപോലെ ആലുവാ തൃക്കുന്നത്തു സിമ്മനാരി, പെരുമ്പാവൂർ, മുളന്തുരുത്തി തുടങ്ങിയ പള്ളികളിലും, കേസിൽ കക്ഷിചേർന്ന കോതമംഗലം, കുണ്ടറ തുടങ്ങിയ പള്ളികളിലുമെങ്കിലും ഈ വിധി നടപ്പിലാക്കി അതനുസരിച്ച് കോടതി അംഗീകാരമുള്ള മെത്രാപ്പോലീത്താമാർ നിയമിച്ച വൈദീകരാൽ മാത്രം ഭരിക്കപ്പെടണം. ഇടവക തലങ്ങളിൽ ഇരുവിഭാഗമുള്ള സ്ഥലങ്ങളിൽ രണ്ടു സമയം രണ്ടു കുർബാന നടത്തണമെന്ന ഫാ. സി. സി. ചെറിയാൻെറ നിർദേശം ഒട്ടും സ്വീകാര്യമല്ല. രണ്ടു കുർബാനയുള്ള പള്ളികളിൽ നിയമാനുസൃതമുള്ള മെത്രാപ്പോലീത്താ നിയമിച്ച വൈദികൻ മാത്രം കുർബാനയർപ്പിച്ചാൽ മതി.

2. 113-ാം വകുപ്പുപ്രകാരം മലങ്കര അസോസിയേഷൻ പാത്രിയർക്കീസുപക്ഷത്തെ ഏതെങ്കിലും എപ്പിസ്കോപ്പായെ മെത്രാനായി തെരഞ്ഞെടുത്താൽ അവരെ തെക്കൻ ഭദ്രാസനങ്ങളുടെ ഭരണചുമതല മാത്രമേ ഏല്പിക്കാൻ പാടുള്ളു. വൈകാരിക ഐക്യമുണ്ടാകുന്നതിന് ഇതാവശ്യമാണ്.

3. പാത്രിയർക്കീസുപക്ഷത്ത് അനധികൃതമായി പട്ടംകിട്ടിയ വൈദികരെ രണ്ടു വർഷത്തെയെങ്കിലും ഒരു ഹ്രസ്വകാല സെമിനാരി കോഴ്സ് നൽകണം.

4. ഭരണഘടനയിൽ പറയുന്നതിൽ കൂടുതലായി യാതൊരു അവകാശവും വേണ്ടെന്ന് പാത്രിയർക്കീസ് ബാവായിൽനിന്ന് രേഖാമൂലം ഉറപ്പുവാങ്ങണം.

5. പാത്രിയർക്കീസുവിഭാഗം സണ്ടേസ്ക്കൂളുകളിൽ സഭാചരിത്രമെന്ന പേരിൽ പഠിപ്പിക്കുന്നത് പാത്രിയർക്കീസിൻെറ കുപ്രസിദ്ധമായ 203-ാം നമ്പർ കല്പന സാധൂകരിക്കുന്ന വിധത്തിലാണ്. അതു മാററണം.

6. പാത്രിയർക്കീസുപക്ഷത്തെ മെത്രാൻമാർ വ്യക്തികളുടെ പേരിലും, കുടുംബത്തിൻെറ പേരിലും മററും അനവധി ട്രസ്ററുകൾ ഉണ്ടാക്കിയിട്ടുണ്ട്. യോജിച്ച മലങ്കരസഭയിൽ ഇതെല്ലാം മലങ്കര മെത്രാപ്പോലീത്തായുടെ കീഴിലാകണം.

---

ള്ള കാര്യങ്ങൾ അന്വേഷിക്കുകയും ചെയ്യുന്നു. ഇങ്ങനെയുള്ള ജീവിതം നയിക്കുവാൻ വേണ്ടിയാണ് ദൈവം മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നത്. ചുരുങ്ങിയ ജീവിതം നയിച്ച് ശൂന്യതയിലേക്കു പോകുവാനുള്ളവനമല്ല മനുഷ്യൻ. ദൈവം, മനുഷ്യനു നൽകിയിരിക്കുന്ന ധാർമ്മിക നിയമങ്ങളനുസരിച്ച് സുഖവും സന്തോഷവും സമാധാനവും അനുഭവിച്ചു ജീവിക്കുകയെന്നുതാണ് ഉദ്ദേശിക്കുന്നത്. ഈ ജീവിതദർശനം ജീവിതത്തിൽ ഉണ്ടാകുന്ന ഏതു പ്രതിസന്ധിയിലും മനുഷ്യരെ സന്തോഷവാന്മാരും, സമാധാന ചിത്തരും പ്രതീക്ഷാനിർഭരരുമാക്കും. മനുഷ്യന് ഇങ്ങനെയുള്ള ജീവിതദർശനം നൽകുകയെന്നതാണ് യേശുക്രിസ്തുവിൻെറ അവതാര ഉദ്ദേശം. അതുകൊണ്ടാണ് 'സർവ്വജനത്തിനും ഉണ്ടാകുവാനുള്ളോരു മഹാസന്തോഷം ഞാൻ നിങ്ങളോടു സുവിശേഷിക്കുന്നു' എന്ന് ദൂതൻ ഉത്ഘോഷിച്ചത്.

സമാധാനചിത്തരും, സന്തുഷ്ടരുമായി ജീവിക്കുന്നതിനുള്ള മാർഗവും യേശുക്രസ്തുവിൻെറ ജനനസന്ദേശത്തിൽ അടങ്ങിയിരിക്കുന്നു. 'അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം; ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം' എന്നുള്ളതാണ് അത്. ദൈവഹിതമനുസരിച്ചു പ്രവർത്തിക്കുന്നവർക്കാണ് നിർഭയമായി ജീവിക്കുവാൻ സാധിക്കുന്നത്. ഈ ജീവിതമാണ് മനുഷ്യജീവിതത്തിലെ ശുഭപ്രതീക്ഷകളുടെയെല്ലാം ആധാരം. ദൈവത്തിൻെറ കരങ്ങളിലാണ് 'ഞാൻ' എന്നുള്ള ബോദ്ധ്യം ജീവിതത്തിലുണ്ടാകുന്ന ഏതു പ്രതിസന്ധിയിലും നമുക്കു സന്തോഷവും സമാധാനവും നൽകും.

അങ്ങനെ ഉയരത്തിൽനിന്നുള്ള രശ്മി നമ്മെ സന്ദർശിക്കുമ്പോൾ അന്ധകാരത്തിലും മരണനിഴലിലും ഇരിക്കുന്നവർക്കു പ്രകാശം നൽകുവാനും സന്തോഷത്തിൻെറയും സമാധാനത്തിൻെറയും മാർഗത്തിലേക്കു നമ്മുടെ പാദങ്ങളെ നയിക്കുവാനും കഴിയണം. * *

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

---

### ബൈബിൾപഠനം

### പാഠം 64

### (വെളിപാട് 8–15)

വിജയിയുടെ പേരും വിലാസവും

പേര്: ഏലിയാമ്മ മാത്യു

വിലാസം: കല്ലുമ്പുറത്ത് പൂവത്തൂർ,
പുതിയകാവ്, മാവേലിക്കര

രജി. നമ്പർ: 594

ഭദ്രാസനം: കൊല്ലം

---

### പാഠം 64 വെളിപാട് (8:15)

### ശരിയായ ഉത്തരം

1. വിശുദ്ധന്മാരുടെ പ്രാർത്ഥന 8:4
2. കാഞ്ഞിരം 8:11
3. ഭൂവാസികൾക്കു കഷ്ടം, കഷ്ടം 8:13
4. ദൈവത്തിൻെറ മുദ്രയുള്ളവർ 9:4
5. വെട്ടുക്കിളിയുടെ ഉപദ്രവം ഉണ്ടാകുമ്പോൾ 9:6
6. അഗാധദൂതൻ 9:11
7. യൂഫ്രാത്തേസ് 9:14
8. മേഘം ഉടുത്തത് 10:1
9. ചെറിയ പുസ്തകം തിന്നപ്പോൾ
10. ദൈവത്തിൻെറ ആലയത്തേയും യാഗപീഠത്തേയും അതിൽ നമസ്ക്കരിക്കുന്നവരേയും 11:1
11. സൊദോം, മിസ്രയീം 11:1
12. സ്വർഗ്ഗത്തിലെ ദേവലോകം തുറന്നു 11:19
13. മീഖായേലും അവൻെറ ദൂതന്മാരും 12:7
14. കുഞ്ഞാടിൻെറ രക്തം ഹേതുവായും തങ്ങളുടെ ലക്ഷ്യം ഹേതുവായും 12:11
15. കുഞ്ഞാടിൻേറത് 13:8
16. നെററിയിൽ കുഞ്ഞാടിൻെറ നാമവും പിതാവിൻെറ നാമവും 14:1
17. നിത്യസുവിശേഷം 14:6
18. കർത്താവിൽ മരിക്കുന്ന മൃതന്മാർ 14:13
19. ദൈവാലയം 15:5
20. ദൈവത്തിൻെറ തേജസ്സും ശക്തിയും 15:8

---

7. സിംഹാസന പള്ളികൾ, പൗരസ്ത്യസുവിശേഷസമാജം വക പള്ളികൾ ഇവ ഭരണഘടന പ്രകാരം വ്യവസ്ഥാപിത രീതിയിൽ ഭരണം നടത്തുന്നതിനെ തുരങ്കംവയ്ക്കുന്ന കേന്ദ്രങ്ങളാകാൻ പാടില്ല. ഇതു സംബന്ധിച്ച് മതിയായ ഉറപ്പു പാത്രിയർക്കീസ് ബാവായിൽനിന്ന് വാങ്ങണം.

വി. പി. ജോർജ്, പറവൂർ

### ശരിയായ ഉത്തരം അയച്ചുതന്നവർ

1 ഏലിയാമ്മ മാത്യു, പുതിയകാവ്
2 മറിയാമ്മ വറുഗീസ്, നാരങ്ങാനം
3 ജോജി ഫിലിപ്പ്, പാറത്തോട്
4 അന്നമ്മ മാത്യു, കൈപ്പട്ടൂർ
5 ആനി വറുഗീസ്. നോയ്ഡാ
6 പി. എസ്. ഈപ്പൻ, കടമ്പാ
7 ഏലിയാമ്മ പൗലോസ്, കൊല്ലംകോട്
8 ലിസി മാത്യു, കാസർകോട്
9 ശാന്തി മാത്യു, മാംഗളൂർ
10 കുഞ്ഞുമോൾ മാത്യു, റെയ്പൂർ
11 സിജി ജോൺ, മാവേലിക്കര
12 സി, യു. ഡേവി, എറണാകുളം
13 മേരി ജോർജ്, പുതിയകാവ്
14 ജയആൻ സൈമൺ, കോയിപ്രം
15 അജിത ഉമ്മൻ, കുളനട
16 ആഷാ ജോൺ, കുണ്ടറ
17 ലിജോ വറുഗീസ്, വണ്ടൻമേട്
18 ഓമന ചാക്കോ, മറിയംതുരുത്ത്
19 തങ്കമ്മ ഏബ്രഹാം, കോടുകുളഞ്ഞി
20 ഗീവറുഗീസ് ശമുവേൽ, നിരണം
21 എലിയാമ്മ തോമസ് പണിക്കർ. സൂററ്
22 സൂസമ്മ ജേക്കബ്, കോന്നി
23 സാറാമ്മ ചെറിയാൻ, മലാട്
24 സാബു ജോർജ്, കടമ്മനിട്ട
25 ജിജി വറുഗീസ്, കുന്നന്താനം
26 ഷൈൻ മാത്യു, കുന്നംകുളം
27 ഷൈനി ജി. മൈനാഗപ്പള്ളി
28 ജോൺ വറുഗീസ്, ഹൈദ്രബാദ്
29 റീനാ ശമുവേൽ, ചെങ്ങമനാട്
30 മറിയാമ്മ അലക്സ്, കവിയൂർ
31 എലിസബേത്ത്. മാരാമൺ
32 കോശി മത്തായി, നന്ദിനി
33 കോശി ബേബി, അന്ധേരി

34 മറിയാമ്മ വറുഗീസ്. ആനിക്കാട്
35 ലില്ലിക്കുട്ടി മാത്യു, അയിരൂർ
36 ശോശാമ്മ തോമസ്, കിടങ്ങന്നൂർ
37 മോണമ്മ വറുഗീസ്, ആങ്ങമൂഴി
38 ഗ്രേസ് വറുഗീസ്, റെയ്പൂർ
39 മറിയാമ്മ ജോററി, കോടുകുളഞ്ഞി
40 എം. വി. വർഗീസ്, ആങ്ങമൂഴി
41 അച്ചാമ്മ വറുഗീസ്, മുണ്ടിയപ്പള്ളി
42 സാറാമ്മ തോമസ്, മലാട്
43 എ. പുന്നൂസ്, ഐ.എൻ.എസ് റൺവിജയ്
44 പി. എം. ചാക്കോ, കിടങ്ങന്നൂർ
45 വി. എം. പൗലോസ്, കാക്കവയൽ
46 ലിസി പ്രസാദ്, മൊഹലി
47 ഗ്രേസി വറുഗീസ്, തിരൂർ
48 ജയാകോശി, അഹമ്മദാബാദ്
49 മേരി പി. ജോർജ്, അണുശക്തിനഗർ
50 കെ.ററി. വറുഗീസ്, കേളകം
51 ഷീബാബേബി, ചുങ്കത്തറ
52 ഷേർളി യോഹന്നാൻ, തൃപ്പിലഴകം
53 തങ്കമ്മ ഈപ്പൻ, നിരണം
54 ആച്ചിയമ്മ ഫിലിപ്പ് കൈപ്പട്ടൂർ
55 കുര്യൻ പ്രസാദ്, ചെങ്കുളം
56 സുജ ജോർജ്, നാരങ്ങാനം
57 മറിയാമ്മ ജോഷ്വാ, മുണ്ടുകോട്ടയ്ക്കൽ
58 അല്ലി ചുങ്കത്ത്, മരതംകോട്
59 പൊന്നമ്മ തോമസ്, അഹമ്മദാബാദ്
60 സൂസൻ ജോർജ്, ചെങ്ങമനാട്
61 മറിയാമ്മ ജോർജ്, കരിപ്പുഴ
62 എം. ഐ. കുര്യൻ, ഉദയപ്പൂർ
63 മോളിമാത്യു, നാരങ്ങാനം
64 സാറാമ്മയോഹന്നാൻ, ഏനാത്ത്
65 അച്ചാമ്മ വറുഗീസ്, മൈലപ്ര
66 അക്കാമ്മമാത്യു, ഹരിപ്പാട്
67 പി. സി. തോമസ്, റെയ്പൂര്
68 മഞ്ജു ശമുവേൽ വറുഗീസ്, കോട്ടത്തൂർ
69 സി.വി. ജോളി, മരതംകോട്
70 സുനിൽബേബി, സാക്കിനാക്ക
71 വറുഗീസ് തരകൻ, അങ്ങാടിക്കൽ
72 ഓമന ജോൺ, കിടങ്ങന്നൂർ
73 റെജി തോമസ്, ശൂരനാട്
74 കെ. സി. ജോർജ്, പെങ്ങാമുക്ക്
75 കെ.എം. തോമസ്, മദ്രാസ്
76 പി. കെ. ജോർജുകുട്ടി, ആലുവാ
77 ബിനു സി. ജോർജ്, തെള്ളിയൂർ
78 ബിനു മാത്യു, കരിപ്പുഴ
79 സോമിനി മാത്യു, വെററിനഗർ
80 വി. ജോർജ്, ജാംനഗർ
81 നിർമ്മല ഏബ്രഹാം ലുദിയാന
82 ജിമ്മിജോസ്. തലശേരി
83 ജോളികുര്യൻ, പുത്തൻകാവ്
84 ഫേബ സി. കെ. പഴഞ്ഞി
85 എ. കെ. വറുഗീസ്, മാവേലിക്കര
86 എലിസബേത്ത്മാത്യു, ഭുവനേശ്വർ
87 ഷാബു വർഗീസ്. മൈലപ്ര
88 ബേബി മോനച്ചൻ ചേപ്പാട്
89 ആശാമോൾ, ഗുൽബർഗാ
90 അന്നമ്മ പുന്നൻ, കുമരകം
91 സിനിജോൺ, പുന്നമൂട്
92 മറിയാമ്മ മാത്യു ബറോസ
93 ലേയമ്മ ററി. നല്ലില
94 സണ്ണി ജോർജ്, മലക്കര
95 മറിയാമ്മ ചാക്കോ, ആൻഡമാൻസ്
96 കുഞ്ഞുമോൾബാബു, മഡിവല
97 റെജി വറുഗീസ്, മൈലപ്ര
98 ഡോ. ഏലിയാമ്മ ഐസക്ക്, പുത്തൂർ
99 ചിന്നമ്മജോൺ, ഉളനാട്
100 ലില്ലിമാത്യു, കനകപ്പലം
101 കെ. സി. എലിസബേത്ത്, കൊച്ചി
102 ജിജി കോശി, കരുനാഗപ്പള്ളി
163 അക്കാമ്മമാത്യു, കുമ്പളാംപൊയ്ക
104 റെയ്ച്ചൽജോൺ, ആറൻമുള
105 ലീലാമ്മജേക്കബ്. പുന്നവേലി
106 റേച്ചൽചാക്കോ, ആനിക്കാട്
107 ജിജോ പുലിക്കോട്ടിൽ, കൊരട്ടി
108 ആനി ജോർജ്, ആർത്താററ്
109 മഞ്ചു വറുഗീസ്, പിരളശേരി
110 കെ.ജി. അന്നമ്മ, കോന്നി

—o—

## പ്രതീക്ഷ...

## ജോസഫ് മാർ പക്കോമിയോസ് സ്മാരക വികലാംഗ ഭവനം

കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ സേവേറിയോസ് പ്രസിഡൻറായിട്ടുള്ള മാർ പക്കോമിയോസ് ചാരിററബിൾ സൊസൈററിയുടെ ആഭിമുഖ്യത്തിൽ പാലക്കുഴയിൽ 'പ്രതീക്ഷ' എന്ന പേരിൽ ആരംഭിക്കുന്ന ജോസഫ് മാർ പക്കോമിയോസ് സ്മാരക വികലാംഗഭവനത്തിൽ ജാതിമത ഭേദമെന്യേ മന്ദബുദ്ധികളും വികലാംഗരുമായവരെ അധിവസിപ്പിക്കുന്നതാണ്. അർഹരായവരെ തെരഞ്ഞെടുക്കുവാൻ അപേക്ഷകൾ ക്ഷണിക്കുന്നു. അനാഥർക്കും നിരാശ്രയർക്കും മുൻഗണന സ്വയമായോ. രക്ഷകർത്താക്കൾ മുഖേനയോ അപേക്ഷകൾ അയക്കാം. അപേക്ഷാഫാറത്തിന് സെക്രട്ടറി, പ്രതീക്ഷ, ജോസഫ് മാർ പക്കോമിയോസ് മെമ്മോറിയൽ ഹോം. കരിമ്പന പി. ഒ. കൂത്താട്ടുകുളം 686662–കേരള എന്ന വിലാസത്തിൽ എഴുതുക. പൂരിപ്പിച്ച അപേക്ഷകൾ സ്വീകരിക്കുന്ന അവസാന തീയതി 1995 ഡിസം. 31

# വാർത്തകളും കുറിപ്പുകളും

## പറക്കോട് വലിയ പള്ളി ശതാബ്ദി ആരംഭിച്ചു

പറക്കോട്: സെൻറ് പീറേറഴ്സ് ആൻറ് സെ: പോൾസ് വലിയ പള്ളിയുടെ ഒരു വർഷം നീളു ന്ന ശതാബ്ദി ആഘോഷം കേന്ദ്രമന്ത്രി പ്രൊഫ. പി. ജെ. കുര്യൻ ഉത്ഘാടനംചെയ്തു. മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷം വഹിച്ചു.

ചുററും പടരുന്ന വർഗീയതയ്ക്കും, വിദ്വേഷത്തിനും എതിരെ സ്നേഹത്തിൻെറ സന്ദേശം പ്രചരിപ്പിക്കുക എന്ന ദൗത്യമാണ് ക്രൈസ്തവ സമൂഹം ഏറെറടുക്കേണ്ടതെന്ന് പ്രൊഫ. കുര്യൻ പറഞ്ഞു.

സ്നേഹമാണ് ക്രിസ്തീയ സഭയുടെ ആത്മാവ്. പാവപ്പെട്ടവരോടും പീഡിതരോടും കാരുണ്യം കാട്ടി അവരെ സ്നേഹിക്കുന്ന മനുഷ്യനു മാത്രമേ സമൂഹത്തോടുള്ള കടമ നിറവേററാനാവൂ. ദൈവത്തിൻെറ ഇഷ്ടങ്ങൾ മനുഷ്യനിൽ കൂടിയാണ് പ്രവർത്തിക്കുന്നത്. ദൈവം ഈ ലോകത്തെ നിയന്ത്രിക്കുന്നതും അവനിൽ കൂടിയാണ്. ദൈവമില്ലായെന്നു പറയുന്നവരുടെ ഉള്ളിലും ദൈവമാണ് പ്രവർത്തിക്കുന്നത്. അദ്ദേഹം പറഞ്ഞു.

പ. കാതോലിക്കാബാവാ തിരുമേനിയുടെ സന്ദേശം സമ്മേളനത്തിൽ വായിച്ചു. ഡോ. മാത്യൂസ്മാർ സേവേറിയോസ്. കൊടിക്കുന്നിൽ സുരേഷ് എം. പി., തിരുവഞ്ചൂർ രാധാകൃഷ്ണൻ എം. എൽ. എ. അടൂർ മുനിസിപ്പൽ ചെയർമാൻ ചക്കനാട്ട് രാജേന്ദ്രനാഥ്, ഡോ. സാമുവേൽ ചന്ദനപ്പള്ളി എന്നിവർ പ്രസംഗിച്ചു.

സഭാ സെക്രട്ടറിയും ഇടവകാംഗവുമായ എ. കെ. തോമസ സ്വാഗതവും വികാരി ഫാ. വി. ജി. ജോൺ കൃതജ്ഞതയും പറഞ്ഞു.

## പ്രാർത്ഥനാ യോഗം ഭദ്രാസനയോഗം

കൊരട്ടി– പ്രാർത്ഥനായോഗം കൊച്ചി ഭദ്രാസന ധ്യാനം കൊരട്ടി അരമനയിൽ നടത്തി. സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. പ. കാതോലിക്കാ ബാവാ ധ്യാനത്തിനു നേതൃത്വം നൽകി, പ്രാർത്ഥനായോഗം കേന്ദ്രഓർഗനയിസിങ്ങ് സെക്രട്ടറി പോൾസിനിരാജ് പ്രസംഗിച്ചു.

പ്രാർത്ഥനാ യോഗത്തിൻെറ കൊച്ചി ഭദ്രാസന കമ്മററി വൈസ്പ്രസിഡൻറായി ഫാ. സി. എസ്. തോമസിനെയും ജനറൽ സെക്രട്ടറിയായി ഡീക്കൻ ഷിബു കെ. ജോസിനേയും തിരഞ്ഞെടുത്തു.

## കൈവശാവകാശം ലഭിച്ചു

ലക്നൗ: മാർ ഗ്രീഗോറിയോസ് ഇടവകയ്ക്ക് അനുവദിച്ച 2.6 ഏക്കർ സ്ഥലത്തിൽ 80 സെൻറിനു കൈവശാവകാശം ലഭിച്ചു. വികാരി ഫാ. സജി ഡാനിയേൽ ഉത്തരപ്രദേശ് ഗവർണർ മോത്തിലാൽ വോറയെ സന്ദർശിച്ച് സമർപ്പിച്ച അപേക്ഷ പരിഗണിച്ചാണു കൈവശാവകാശം നൽകിയത്.

## ദൈവത്തിനായി സമർപ്പിക്കണം

ഭിലായ്: യുവാക്കൾ ദൈവത്തിനായി സമർപ്പണം ചെയ്തു ഭാരതത്തിലെ കഷ്ടത അനുഭവിക്കുന്ന ജനങ്ങൾക്കായി ജീവിക്കണമെന്ന് ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത പ്രസ്താവിച്ചു,

ഭിലായ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി ഒക്ടോ.19–നു ഉദ്ഘാടനംചെയ്തു കൊണ്ട് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

ഡോ. സ്തേപ്പാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. പ. കാതോലിക്കാബാവാ തിരുമനസിലെ സന്ദേശം ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലിത്താ വായിച്ചു.

ഫാ. നൈനാൻ ജോർജ് സെമിനാരി ഡീൻ. ഫിലിപ്പ് കുരുവിള എന്നിവർ പ്രസംഗിച്ചു.

## പുതിയ കെട്ടിടം

നരസിംഹരാജപുരം: മദ്രാസ് ഭദ്രാസനത്തിലെ നരസിംഹരാജപുരം (കർണ്ണാടക) സെൻറ് മേരീസ് പള്ളിയുടെ ജീവൻ ജ്യോതി ഇംഗ്ളീഷ് മീഡിയം ഹൈയർ പ്രൈമറി സ്കൂളിൻെറ പുതിയ കെട്ടിടം കർണ്ണാടകാ വിദ്യാഭ്യാസമന്ത്രി എച്ച്. ജി. ഗോവിന്ദ ഗൗഡ ഉദ്ഘാടനം ചെയ്തു.

പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലിത്താ അദ്ധ്യക്ഷത വഹിച്ചു. വികാരി ഫാ. എം. സി. മത്തായി മാറാച്ചേരിൽ, എ. സി. എൽദോസ് എന്നിവർ പ്രസംഗിച്ചു.

## ഏകദിന സമ്മേളനം

കൊട്ടാരക്കര: ഡിസ്ട്രിക്ട് സൺഡേസ്കൂൾ അദ്ധ്യാപക ഏകദിനസമ്മേളനം ഉളിയനാട് സെൻറ് ജോർജ് & സെൻറ് മേരീസ് പള്ളിയിൽ നടത്തി.

കെ. കൊച്ചുകോശി ക്ളാസ് എടുത്തു. ഫാ. ടി. എം. ശാമുവേൽ, വി. വർഗീസ്, അഡ്വ. അലക്സ് മാത്യു, എം. അലക്സാണ്ടർ, ഒ. എബ്രഹാം, എം. ഐ. ജേക്കബ്കുട്ടി, കോശി ഉമ്മൻ കിഴക്കേടത്ത് എന്നിവർ പ്രസംഗിച്ചു.

## നിവേദനം സമർപ്പിച്ചു

ചെങ്ങന്നൂർ: ക്രിസ്ത്യൻ പള്ളികളിൽ നിന്നുള്ള വിവാഹ സർട്ടിഫിക്കററ് നിയമസാധുതയുള്ള രേഖയായി പാസ്പോർട്ട് ഓഫീസുകളിൽ സ്വീകരിക്കയില്ലെന്നുള്ള തീരുമാനം റദ്ദാക്കണമെന്ന് യുവജനപ്രസ്ഥാനം തുമ്പമൺ—ചെങ്ങന്നൂർ റീജിയണൽ സെക്രട്ടറി ജേക്കബ് ഉമ്മൻ ആവശ്യപ്പെട്ടു. ക്രിസ്ത്യൻ വിവാഹങ്ങൾ രജിസ്ററർ ചെയ്യണമെന്ന വ്യവസ്ഥയില്ലാത്തതിനാൽ പള്ളി സർട്ടിഫിക്കററുകൾ സ്വീകരിക്കാതിരിക്കുന്നത് നീതീകരിക്കാനാവില്ലെന്ന് ചീഫ് പാസ്പോർട്ട് ഓഫീസർക്ക് നൽകിയ നിവേദനത്തിൽ പറയുന്നു.

## സ്വാഗതം ചെയ്തു

കോട്ടയം: ക്രൈസ്തവർ എഴുതുന്ന വിൽപ്പത്രങ്ങൾ പ്രൊബേററു ചെയ്യണമെന്ന ക്രിസ്ത്യൻ പിൻതുടർച്ചാവകാശ നിയമത്തിലെ നിലവിലുള്ള നിബന്ധന ഒഴിവാക്കുന്നതിലേക്ക് ഓർഡിനൻസ് പുറപ്പെടുവിക്കുന്നതിനുള്ള കേരളാ ഗവൺമെൻറിൻെറ തീരുമാനത്തെ ക്രിസ്ത്യൻ വിൽ പ്രൊബേററ് റിപ്പീൽ കമ്മററി കോ—ഓർഡിനേററർ അഡ്വ: എ. ഇസഡ്. ജേക്കബും, സെക്രട്ടറി കുഞ്ഞുമോൻ ററി. ഓമല്ലൂരും സ്വാഗതം ചെയ്തു.

## വൈദികസംഘം റിപ്പോർട്ട് പരിഗണിച്ചു

കോട്ടയം പഴയസെമിനാരിയിൽ ജൂലൈയിൽ നടന്ന പ. സുന്നഹദോസ് വൈദികസംഘം സമർപ്പിച്ച റിപ്പോർട്ട് പരിഗണിച്ച് തീരുമാനങ്ങൾ എടുത്തു.

1. ഉണർവ് പ്രാർത്ഥനായോഗങ്ങളിലേക്കു പോകുന്നവരെ പിൻതിരിപ്പിക്കാൻ മെത്രാസന തലത്തിൽ കഴിവും പ്രാപ്തിയുമുള്ള വൈദികരെ പ്രത്യേകം നിയോഗിച്ച് ജനങ്ങൾക്ക് ആത്മീയപ്രബോധനം നൽകണം.

2. മൂന്നു മാസത്തിൽ ഒരിക്കൽ പരുമലയിൽ ധ്യാനയോഗങ്ങൾ നടത്തും. എല്ലാ വെള്ളിയാഴ്ചയും മെത്രാപ്പോലീത്തന്മാർ വി. കുർബാന അർപ്പിക്കും.

3. ആരാധനയിൽ കൂടുതൽ ജനപങ്കാളിത്തം ഉണ്ടാക്കുവാൻ ഗാനങ്ങളും പ്രാർത്ഥനകളും ആകർഷകമാക്കും.

4. വൈദികർക്ക് ഹൈസ്ക്കൂൾ അദ്ധ്യാപകൻെറ ശമ്പളം 1998 മുതൽ കിട്ടത്തക്കവണ്ണം ശമ്പള പരിഷ്കരണ നടപടികൾ ആരംഭിക്കും.

5. വിവാഹത്തിനു സ്പെഷ്യൽ കല്പനകൾ ഇടവക മെത്രാപ്പോലീത്തായുടെ ശുപാർശയോടെ നൽകണം.

## വാർഷിക സമ്മേളനം

പൂന: മർത്തമറിയം വനിതാസമാജം പൂനാ ഗ്രൂപ്പിൻെറ വാർഷികസമ്മേളനം ഡിഗ്ഗി മാർ ഗ്രീഗോറിയോസ് പള്ളിയിൽ നടത്തി. ഓർത്തഡോക്സ് വിശ്വാസത്തിൻെറ മേന്മ എന്ന വിഷയത്തെ ആസ്പദമാക്കി ഫാ. ജേക്കബ് കോശി ഫാ. സി. വി. കുറിയാക്കോസ് എന്നിവർ ക്ലാസുകൾ എടുത്തു. ഫാ. ജോഷ്വാ ജോൺ, ലീലാമ്മ ജേക്കബ് ഗ്രൂപ്പ് സെക്രട്ടറി മേരി തോമ്മസ് എന്നിവർ പ്രസംഗിച്ചു. ഗ്രൂപ്പ് സെക്രട്ടറിയായി മോളി ജോസഫിനെ തെരഞ്ഞെടുത്തു.

## ഏകദിന സമ്മേളനം

ഡൽഹി; സൺഡേസ്കൂൾ അദ്ധ്യാപക ഏകദിനസമ്മേളനം ഗാഡിയാബാദ് സെൻറ്തോമസ് പള്ളിയിൽ നടത്തി. അദ്ധ്യാപനം വേദപുസ്തകവെളിച്ചത്തിൽ എന്ന വിഷയത്തെ അധികരിച്ച് ഫാ. പി. എ. ഫിലിപ്പ് ക്ലാസ് എടുത്തു. ററി. കെ. തോമസ്, ജോസഫ് പുത്തൂരാൻ എന്നിവർ നേതൃത്വം നൽകി. എം, എ. മാത്യു വാർഷിക റിപ്പോർട്ട് അവതരിപ്പിച്ചു. സൺഡേസ്കൂൾ ഭദ്രാസന ഡയറക്ടർ ഫാ. പി. കെ. തോമസ് ഫാ. ഹാം ജോസഫ്, ജോർജ് വർഗീസ് എന്നിവർ പ്രസംഗിച്ചു.

## വാർഷികം

അമേരിക്ക: റോക്ക് ലാൻഡ് സെൻറ് പീറേഴ്സ് ആൻറ് സെൻറ് പോൾസ് ഇടവകയുടെ പത്താമതു വാർഷികം നടത്തി. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ നേതൃത്വം നൽകി.


**S. M. S. ENGLISH MEDIUM SCHOOL**

**BRAHMAVAR, SOUTH KANARA-576213**

Invites applications for the post of Principal, Trained Graduates. Trained Graduates or Post Graduates with teaching experience may apply. Ordained Priests or Deacons are preferred. Retired Teachers or Principals may also apply.

Last date for receipt of applications 31-12-1995.

Correspondent.

## പ്രാർത്ഥനയാൽ ശക്തിനേടുക

പാലക്കാട്: പ്രവർത്തിയോടുകൂടിയ പ്രാർത്ഥനയിൽ വ്യക്തികൾ ശക്തിനേടുന്നുവെന്ന് ഡോ. യാക്കോബ് മാർ ഐറേനിയോസ് പ്രസ്താവിച്ചു. പാലക്കാട് യാക്കര സെൻറ്മേരീസ് പള്ളിയിൽ നൽകിയ സ്വീകരണ യോഗത്തിൽ പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. ഫാ. വി. ററി. തോമസ് അദ്ധ്യക്ഷത വഹിച്ചു. ഫാ. എം. സി. ജോൺ, പി. ഐ. സൈമൺ, ഏബ്രഹാം വർഗീസ്, ബിജുജോർജ് എന്നിവർ പ്രസംഗിച്ചു.

---

# മണർകാട് പള്ളിക്കേസ്

## കോട്ടയം മുൻസിഫ് കോടതിയിൽ

## 1995–ൽ O. S. No. 561

വാദി; ജേക്കബ് മൂലയിൽ, മണർകാട്

പ്രതികൾ: 1. ഫാ. മാത്യു പഴയിടത്തുവയലിൽ, മണർകാട്. 2. ഫാ. കുറിയാക്കോസ് ഇട്ട്യാടത്ത്, 3. ഫാ. ഏബ്രഹാം കരിമ്പനത്തറ, മണർകാട്. 4. ഫാ. കുറിയാക്കോസ് പെരുമ്പഴക്കുന്നേൽ, മണർകാട്. 5. ഫാ. കെ. കുറിയാക്കോസ് കിഴക്കേടത്ത്, മണർകാട്. 6. ഫാ. കെ. എസ്. കുറിയാക്കോസ്, മംഗലത്ത്, മണർകാട്. 7. ഫാ. കുറിയാക്കോസ് ഏബ്രഹാം കറുകയിൽ. 8. ഫാ. കുറിയാക്കോസ് കാലായിൽ, മണർകാട്. 9. ഫാ. മാത്യൂസ് വടക്കേടത്ത്, മണർകാട്. 10. ഫാ. മാത്യൂസ് മണവത്ത്, മണർകാട്. 11. ഫാ. ആൻഡ്രൂസ് ചിരവത്തറ, മണർകാട്. 12. ഫാ. തോമസ് മററത്തിൽ, മണർകാട്. 13. എം. കെ. കുരുവിള മൈലക്കാട്ട്, മണർകാട്. 14. പി. വി. ഏലിയാസ് പഴയിടത്ത്, മണർകാട്. 15. കെ. എം. വർഗീസ് കോളശേരിൽ, പാമ്പാടി, 16. എം. എം. വറുഗീസ് അട്ടാർവയലിൽ, മണർകാട്, 17. ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, സെൻറ് ജോസഫ്സ് കത്തീഡ്രൽ, കോട്ടയം. 18. ഗീവർഗീസ് മാർ ഈവാനിയോസ്, ഈരയിൽകടവ്, കോട്ടയം. 19. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് II കാതോലിക്കോസ്, ദേവലോകം, കോട്ടയം.

താഴെപ്പറയുന്ന നിവൃത്തികൾക്കായും മററും മേൽ നമ്പർ അന്യായം ബോധിപ്പിച്ചിട്ടുള്ളതാണ്.

1. മലങ്കരസഭാഭരണഘടനാനുസൃതം തെരഞ്ഞെടുപ്പ് നടത്താതെയും ഇടവക മെത്രാപ്പോലീത്തായ്ക്കോ മലങ്കര മെത്രാപ്പോലീത്തായ്ക്കോ തെരഞ്ഞെടുപ്പു വിവരം റിപ്പോർട്ട് ചെയ്യാതെയും മണർകാട് സെ. മേരീസ് പള്ളിയുടെ ട്രസ്ററി, സെക്രട്ടറി, മാനേജിംഗ് കമ്മററിയംഗങ്ങൾ എന്നിവർക്ക് പ്രസ്തുത അധികാരങ്ങൾ വഹിക്കാൻ യോഗ്യതയില്ലെന്ന് പ്രഖ്യാപിക്കുകയും മേൽപ്രകാരം റിപ്പോർട്ട് ചെയ്യാതെയും അംഗീകാരം വാങ്ങാതെയും അധികാരം വഹിക്കുന്നതിൽനിന്ന് പ്രസ്തുത സ്ഥാനം അവകാശപ്പെടുന്നവരെ നിരോധിക്കുകയും ചെയ്യണം.

2. മലങ്കരസഭാ ഭരണഘടനാനുസൃതം പള്ളി ട്രസ്ററി, സെക്രട്ടറി, മാനേജിംഗ് കമ്മററി എന്നീ സ്ഥാനങ്ങളിലേക്ക് തെരഞ്ഞെടുപ്പ് നടത്തണം. ആവശ്യമായാൽ ആയതിലേക്ക് കമ്മീഷനെ നിയോഗിക്കണം.

3. 17–ാം പ്രതിയുടെ പേര് തുബ്ദേനിൽ ഇടവക മെത്രാപ്പോലീത്തായുടെ പേരായി പറയുന്നതിൽനിന്ന് നിരോധിക്കുകയും 18–ാം പ്രതിയുടെ പേര് പറയുന്നതിനെ നിർദേശിക്കുകയും ചെയ്യണം.

4. 17–ാം പ്രതിയുടെ കൽപനകൾ പള്ളിയിൽ വായിക്കുന്നതിൽനിന്ന് നിരോധിക്കുകയും 18–ം 19–ം പ്രതികളുടെ കൽപനകൾ വായിക്കുന്നതിന് നിർദേശിക്കുകയും ചെയ്യണം.

5. 17–ാം പ്രതിക്കോ 6 മുതൽ 12 വരെ പ്രതികൾക്കോ പള്ളിയിൽനിന്ന് വിഹിതം കൊടുക്കുന്നതിൽനിന്ന് നിരോധിക്കുകയും ഭദ്രാസന വിഹിതവും കേന്ദ്രവിഹിതവും 18–ം 19–ം പ്രതികൾക്ക് കൊടുപ്പിക്കുകയും ചെയ്യണം.

6. നിയമാനുസൃത ഭരണസമിതി അധികാരമേൽക്കുന്നതുവരെ പള്ളിക്കാര്യങ്ങൾ നടത്തുവാൻ റിസീവറെ നിയമിക്കണം.

ടി കേസിൽ പ്രതികൾക്കെതിരെ പള്ളി ഇടവകാംഗങ്ങളെയും മലങ്കര സഭാംഗങ്ങളെയും പ്രതിനിധീകരിച്ചും 13 മുതൽ 16 വരെ പ്രതികൾക്കെതിരെ പള്ളികമ്മററിയംഗങ്ങളെ പ്രതിനിധീകരിച്ചും വ്യവഹാരപ്പെടുവാൻ കോടതി അനുവദിച്ചിട്ടുള്ളതാണ്.

ആജ്ഞാനുസരണം

(ഒപ്പ്) വാദിഭാഗം അഡ്വ. സജി കൊടുവത്ത്

# സൺഡേസ്കൂൾ വാർത്തകൾ

## മത്സരപ്പരീക്ഷ

നവംബർ 26, ഡിസംബർ 3 തീയതികളിൽ വാർഷികപരീക്ഷ എല്ലാ സ്കൂളുകളിലും ഭംഗിയായി നടന്നുവെന്നു വിശ്വസിക്കുന്നു. പരീക്ഷക്കടലാസ് നോക്കി ഡിസംബർ 10–നുതന്നെ പരീക്ഷാഫലം പ്രസിദ്ധപ്പെടുത്തണം.

5 മുതൽ 9 വരെ ക്ലാസുകളിൽ ഒന്ന്, രണ്ട് റാങ്കു ലഭിക്കുന്ന 60% ൽ കുറയാതെ മാർക്കു ലഭിക്കുന്ന കുട്ടികളെ മത്സരപ്പരീക്ഷക്ക് അയയ്ക്കണം. ഓരോ ഡിസ്ട്രിക്ട് കേന്ദ്രവും പരീക്ഷാ സെൻററുകളായിരിക്കും. ഇൻസ്പെക്ടർ ചീഫ് സൂപ്രണ്ട് ആയി ചുമതല നിർവഹിക്കുന്നതാണ്. ഓരോ ഭദ്രാസനത്തിലെയും ഡയറക്ടറന്മാർ വിവിധ ഡിസ്ട്രിക്ടുകളിലേക്കുള്ള ഡെപ്യൂട്ടി ചീഫ് സൂപ്രണ്ടിനെ നിയമിക്കണം. പരാതികൾക്കിടവരാതെ പരീക്ഷകൾ നടത്തുവാൻ ശ്രമിക്കുമല്ലോ. ഇതോടൊപ്പം 10, 12 ക്ലാസുകളിലെ പരീക്ഷകളും ഡിസംബർ 30–ന് തന്നെ നടത്തുന്നതായിരിക്കും.

മത്സരപ്പരീക്ഷയ്ക്ക് വേണ്ടതായ ചോദ്യക്കടലാസ്, ഹാൾടിക്കററ് തുടങ്ങിയ എല്ലാ കാര്യങ്ങളും ഇൻസ്പെക്ടറന്മാരെ യഥാസമയം ഏല്പിക്കുന്നതാണ്.

മത്സരപ്പരീക്ഷയുടെ ഉത്തരക്കടലാസുകൾ സൺഡേസ്കൂൾ കേന്ദ്രത്തിന്റെ ചുമതലയിലാണ് പരിശോധിക്കുന്നത്. കുന്നംകുളം, മലബാർ, ബത്തേരി, ഇടുക്കി, കണ്ടനാട്, കൊച്ചി, അങ്കമാലി എന്നീ ഭദ്രാസനങ്ങളിലെ ഉത്തരക്കടലാസുകൾ നേരിട്ട് ജനുവരി 1–ന് തന്നെ കേന്ദ്രത്തിലേക്ക് അയയ്ക്കണം. മററു ഭദ്രാസനങ്ങളിലേത് കേന്ദ്രത്തിൽനിന്നും നേരിട്ടുപോയി ഡിസംബർ 31–ന് സ്വീകരിക്കുന്നതായിരിക്കും.

## പുതിയ സണ്ടേസ്കൂൾ വർഷം

1996 ജനുവരി 7 ഞായറാഴ്ച സണ്ടേസ്കൂൾ പുതുവർഷമായി ആചരിക്കുന്നതാണ്. അന്നേ ദിവസം പ്രത്യേക പ്രാർത്ഥനയോടെ ക്ലാസുകൾ ആരംഭിക്കണം. കുട്ടികൾക്ക് ക്ലാസ്കയററം നൽകേണ്ടതാണ്. എല്ലാ സ്കൂളുകളിലും 12 ക്ലാസുകളും നടത്തുവാൻ ശ്രദ്ധിക്കണം.

## ജീവകാരുണ്യം

1996–ലെ ജീവകാരുണ്യദിനം ജനുവരി 21 ഞായറാഴ്ച ആഘോഷിക്കേണ്ടതാണ്. അതിനു വേണ്ട ക്രമീകരണങ്ങൾ അദ്ധ്യാപകയോഗംകൂടി തീരുമാനിച്ച് തലേഞായറാഴ്ച തന്നെ പള്ളിയിൽ വിളിച്ചു പറയിക്കുകയും സൺഡേസ്കൂൾ കുട്ടികളെ ബോധവൽക്കരിക്കയും ചെയ്യണം. അന്നേദിവസത്തേക്ക് അയച്ചുതരുന്ന പ്രാർത്ഥനയും ഗീതവും കുട്ടികളുടെ നേതൃത്വത്തിൽ തന്നെ നടത്തേണ്ടതാണ്.

1995–ൽ ജീവകാരുണ്യ സ്തോത്രകാഴ്ച 46,000–ൽപരം രൂപാ ലഭിച്ചത് കളമശേരി വിമുക്തി സ്കൂളിനും കോഴിക്കോട് മെഡിക്കൽ കോളജിനോടനുബന്ധിച്ചു നടത്തുന്ന ഗൈഡൻസ് സെൻററിനും ആണ് നൽകിയത്. 1996–ൽ ലഭിക്കുന്ന തുക തിരുവനന്തപുരം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തുന്ന ഹോളിട്രിനിററി ഡിസേബിൾഡ് ചിൽഡ്രൻസ് ഹോമിനു നൽകുവാനാണ് നിശ്ചയിച്ചിട്ടുള്ളത്. കഴിഞ്ഞ വർഷത്തേക്കാൾ കൂടുതൽ തുക ലഭിക്കത്തക്കവണ്ണം എല്ലാവരും സഹകരിക്കണമെന്ന് പ്രത്യേകം ഓർമ്മിപ്പിക്കുന്നു.

## പാഠപുസ്തകങ്ങൾ

1 മുതൽ 4 വരെയുള്ള ക്ലാസുകളിലെ പാഠപുസ്തകങ്ങളും 10–ാം ക്ലാസിലെ കാതോലിക്കാ സിംഹാസനചരിത്രവും 1996 മുതൽ പരിഷ്ക്കരിച്ചു പ്രസിദ്ധീകരിക്കുന്നതാണ്. ജനുവരി 1–ാം തീയതി മുതൽ പുസ്തകങ്ങൾ വിൽപ്പനക്ക് തയ്യാറായിരിക്കും.

സന്തോഷപ്രദമായ ക്രിസ്മസും ഐശ്വര്യസമ്പൂർണ്ണമായ നവവൽസരവും ആശംസിച്ചുകൊണ്ട്

റവ. ജെ. ജോഷ്വാ അച്ചൻ
ഡയറക്ടർ ജനറൽ

## വൈദികസെമിനാരി പ്രവേശനം

കോട്ടയം: ഓർത്തഡോക്സ് വൈദികസെമിനാരിയിലേക്കും ഭിലായ് സെമിനാരിയിലേക്കും പ്രവേശനത്തിന് അപേക്ഷ ക്ഷണിച്ചു.

ഡിഗ്രി പാസായവർക്കു മുൻഗണന. അപേക്ഷകൾ ഡിസംബർ 30–നകം ലഭിക്കണം.

അപേക്ഷാഫോമിനും വിശദവിവരത്തിനും എഴുതുക.

പ്രിൻസിപ്പാൾ
ഓർത്തഡോക്സ് സെമിനാരി
പി. ബി. നമ്പർ 98
കോട്ടയം–686001

## സ്മാരക പ്രഭാഷണം

പഴഞ്ഞി എം. ഡി. കോളജിന്റെ നാമഹേതുകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്ന്യാസിയോസ് തിരുമേനിയുടെ പെരുന്നാൾദിനം കോളജ് ഓഡിറ്റോറിയത്തിൽ ചേർന്ന എം. ജി. ഒ. സി. എസ്. എം. മേഖലാ കോൺഫ്രൻസിൽ ഓർത്തഡോക്സ് വൈദിക സെമിനാരി പ്രൊഫ. ഫാ. ഡോ. എം. ഒ. ജോൺ സ്മാരക പ്രഭാഷണം നടത്തി. സഭയ്ക്കും സമൂഹത്തിനും ജ്യോതിസായി ഭവിച്ച പുലിക്കോട്ടിൽ തിരുമേനിയുടെ മാതൃക വിദ്യാർത്ഥികൾ പിന്തുടരണമെന്ന് ഫാ. ജോൺ ആഹ്വാനം ചെയ്തു. എന്തുകൊണ്ട് നമ്മുടെ കാലത്ത് പുലിക്കോട്ടിൽ തിരുമേനിയെപ്പോലെ ഒരു പിതാവ് ഉണ്ടാകുന്നില്ല എന്ന് നാം സ്വയം ചോദിക്കണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു.

കുന്നംകുളം ഭദ്രാസനാധിപൻ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ സമ്മേളനം ഉദ്ഘാടനം ചെയ്തു. പ്രിൻസിപ്പൽ പ്രൊഫ. പി. സി. ഏലിയാസ് അദ്ധ്യക്ഷത വഹിച്ചു. ഫാ. ജോർജ് ചീരൻ, പി. ഡി, റെജ്മി, ജോസഫ് ചീരൻ. എൻ. കെ. ബിജു, പി. സി. അമ്പിളി, പി. സി, പ്രിൻസി എന്നിവർ പ്രസംഗിച്ചു. ഫാ. സി. റ്റി. ജോസ് സ്വാഗതവും സെക്രട്ടറി കെ. സജി കൃതജ്ഞതയും പറഞ്ഞു.


### MATRIMONIAL

Orthodox Parents from central Travancore invite Marriage Proposal for their daughter aged 27 165cm, Bvsc/AH Medium Complexious working on veterinary Surgoans Govt. Dispensory in central Travancore from Professionals Persons working in Kerala, and Professional on leave in abroad also consedered.

Box No.
C/o. Malankara Sabha
Kottayam



### പുസ്തകങ്ങൾ വിൽപ്പനയ്ക്ക്

1. 'പരിശുദ്ധ കാട്ടുമങ്ങാട്ട് ബാവാമാർ' 25 രൂ

ഡെമ്മി 1/8 ഓഫ്സെറ്റ് അച്ചടി
17 പേജ് ചിത്രങ്ങൾ അടക്കം
112 പേജ്
ഗ്രന്ഥകർത്താവ് M. P. Kochumon

18–ാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മലങ്കര സഭ അഭിമുഖീകരിക്കേണ്ടിവന്ന ഒരു അസന്നിഗ്ദ്ധ ഘട്ടത്തിൽ മലങ്കര സഭയുടെ നേതൃസ്ഥാനം ഏറെറടുക്കുകയും, പിന്നീട് ഏറെ കഷ്ടപ്പാടുകൾ സഹിച്ച് സ്വന്തജന്മദേശം വിട്ട് മലബാറിൽ കുടിയേറിപ്പാർക്കുകയും; തൊഴിയൂർസഭ–മലബാർ സ്വതന്ത്രസുറിയാനി സഭ–യുടെ സ്ഥാപക പിതാക്കന്മാരായി തീരുകയും ചെയ്ത പുണ്യപിതാക്കന്മാരുടെ ജീവചരിത്ര സംഗ്രഹം–

2. 'Spiritual and celestial Mysteries 15.00

Demi 1/8 Page 70
Rev. Fr. Philip Tovey (U K.) എഴുതിയത്

A short Biblical and Patristic Commentary on Holy Baptism in the WEST SYRIAN TRADITION–

### പുസ്തകങ്ങൾ ലഭിക്കുന്ന സ്ഥലങ്ങൾ

1. M. I. S. C Sabha office THOZHIYUR 680520
2. C. S. S. Book shop. M C. Road Thiruvalla 689 101
3. Marthoma Book Depot. Thiruvalla
4. M. G. O. C S. M Book Depot Near C. M. S Collegc Kottayam
5. M. I. S. C. Y. L office Guruvayoor Road Kunnamkulam 680503



# സന്യാസശ്രേഷ്ഠനായ കാതോലിക്കാബാവാ

ഫാ. ജേക്കബ്, കരിങ്ങണാമററത്തിൽ

(വള്ളിക്കാട്ടുദയറായിൽ കബറടങ്ങിയ പ. ഗീവർഗീസ് പ്രഥമൻ ബാവാ തിരുമേനി കാലം ചെയ്യുമ്പോൾ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ചിരുന്ന ആളാണ് ലേഖകൻ. 1976 ൽ എഴുതിയതാണ് ഈ ലേഖനം. പ.)

ഞാൻ ആ ദിവസം ഓർക്കുകയാണ്! 48 വർഷങ്ങൾക്കു മുമ്പ് വൃശ്ചികമാസത്തിലെ മരം കോച്ചുന്ന പ്രഭാതം. അന്നൊരു ശനിയാഴ്ചയായിരുന്നു. തിരുമനസുകൊണ്ട് തൻെറ ആസ്ഥാനമായ വള്ളിക്കാട്ടു ദയറായിൽ വെളുപ്പിനുതന്നെ വി. കുർബാന അർപ്പിച്ചു. കുർബാന മദ്ധ്യേ തിരുമനസുകൊണ്ട് ഗദ്ഗദകണ്ഠനായി നടത്തിയ പ്രസംഗം ശ്രോതാക്കളുടേയും കണ്ണുകൾ നിറച്ചു. ക്രമേണ ഏങ്ങലടിയുടെ മാറെറാലികൾ പള്ളിയിൽ മുഴങ്ങി. പ. ബാവാതിരുമേനി വൈദ്യ പരിശോധനയ്ക്കായി നെയ്യൂരാശുപത്രിയിലേക്കെഴുന്നള്ളുകയാണ്. വി. കുർബാനയ്ക്കുശേഷം കാപ്പിമേശയും കഴിഞ്ഞു. അപ്പോഴേക്കും കോട്ടയത്തു നിന്നും ഇട്ടിയച്ചൻ്റെടത്തെ കാർ വള്ളിക്കാട്ടു എത്തിച്ചേർന്നു. അഭിവന്ദ്യ തിരുമേനിയും, ഞാനും, ബ. ചക്കുപുരക്കലച്ചനും തിരുമനസിലെ വേലക്കാരനുംകൂടി കാറിൽ കയറി നേരെ തിരുവനന്തപുരത്തേക്ക് യാത്രയായി. ഇത് അവിടുത്തെ അന്ത്യയാത്രയാണെന്ന് ഞങ്ങളാരും സ്വപ്നേപി വിചാരിച്ചില്ല, വണ്ടി കുണ്ടറ സെമിനാരിയിൽ എത്തി കൊച്ചുമെത്രാനച്ചനെ കണ്ടു. (പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ) അൽപ്പ സമയത്തെ വിശ്രമത്തിനു ശേഷം കുണ്ടറ സ്കൂൾ ഹെഡ്മാസ്റ്റർ ബ: കല്ലുമ്പുറത്ത് സി. എം. തോമസ് ശെമ്മാശനേയും (മാർതോമ്മാ ദീവന്ന്യാസ്യോസ് തിരുമേനി) കൂട്ടി തിരുവനന്തപുരത്തേക്കു തിരിച്ചു, 4 മണിയോടുകൂടി തിരുവനന്തപുരം പള്ളിയിൽ എത്തിച്ചേർന്നു. ബ: പൂതക്കുഴിയിൽ അച്ചൻ തിരുമേനിയെ സ്വീകരിച്ച് പള്ളിയിലേക്കാനയിച്ചു. അൽപ്പസമയത്തിനുള്ളിൽ തിരുവനന്തപുരത്ത് താമസിക്കുന്ന തിരുമനസിലെ ആത്മീയമക്കൾ പള്ളിയിൽ എത്തിച്ചേർന്നു. പിറേറദിവസം ഞായറാഴ്ച തിരുമേനിതന്നെ വി. കുർബാന അർപ്പിക്കുകയും പ്രസംഗിക്കുകയും ചെയ്തു. തിങ്കളാഴ്ച ഡോക്ടർ സോമർവെൽ പള്ളി ബംഗ്ളാവിൽ എത്തി തിരുമേനിയെ പരിശോധിച്ചു. പരിശോധനയിൽ അപ്പൻഡിസൈററിസാണെന്നും, ഓപ്പറേഷൻ ആവശ്യമാണെന്നും സായ്പ് അറിയിച്ചു. പിറേറദിവസം ഞങ്ങൾ നെയ്യൂർക്കു പുറപ്പെട്ടു.

നെയ്യൂരിൽ കെട്ടിടം, ആശുപത്രിക്കടുത്ത് വാടകക്കെടുത്ത് അതിൽ താമസിച്ചു. അപ്പോഴേക്കും കുണ്ടറത്തെ തിരുമേനിയും ബഥനിമെത്രാനച്ചനും അവിടെ വന്നുചേർന്നു. രണ്ടു ദിവസം കഴിഞ്ഞ് സായ്പ് ഓപ്പറേഷൻ നടത്തി. പിന്നീട് തിരുമനസിലേക്ക് പറയത്തക്ക അസുഖമൊന്നുമില്ലായിരുന്നു. പിറെറ ഞായറാഴ്ച മെത്രാച്ചൻമാർ രണ്ടുപേരും തിരുവാകോട്ടുപള്ളിയിൽ വി. കുർബാന ചൊല്ലുവാൻ പോയി. അല്പസമയം കഴിഞ്ഞ് തിരുമേനിയിൽ ചില ഭാവഭേദങ്ങൾ പ്രത്യക്ഷമായി. മലങ്കരയുടെ മഹാചാര്യൻ എന്നെന്നേയ്ക്കുമായി തൻെറ നിത്യവിശ്രമത്തിലേക്ക് കടന്നു. ഉടൻതന്നെ വിവരം തിരുവാങ്കോട്ടു പള്ളിയിൽ അറിയിച്ചു. വി. കുർബാനയ്ക്കുശേഷം തിരുമേനിമാർ ആശുപത്രിയിലെത്തി. മൃതദേഹം തിരുവാങ്കോട്ടു പള്ളിയിലേക്കുമാററി. വിവരം ഉടൻതന്നെ കോട്ടയത്തിനറിയിച്ചു. വല്യതിരുമേനിയുടെ മറുപടി കമ്പി കിട്ടിയശേഷം മൃതദേഹം തിരുവനന്തപുരം പള്ളിയിലേക്കും അവിടെനിന്നും വള്ളിക്കാട്ടേക്കും കൊണ്ടുപോയി. 11 മണി രാത്രിയോടുകൂടി വള്ളിക്കാട്ടുപള്ളിയിൽ മൃതദേഹം എത്തിച്ചേർന്നു. അപ്പോൾ അവിടെ നടന്ന കൂട്ടനിലവിളിയും മാറത്തടിയും, ഏങ്ങലടിയും, എൻെറ ചെവിക്കുള്ളിൽ ഇപ്പോഴും മുഴങ്ങികേൾക്കുന്നുണ്ട്. പിറേറദിവസം വല്യമെത്രാച്ചൻെറ പ്രധാന കാർമ്മികത്വത്തിലും കുണ്ടറത്തെ തിരുമേനിയുടേയും, ബഥനി മെത്രാച്ചൻേറയും സഹകരണത്തിലും മൃതദേഹം വള്ളിക്കാട്ടുദയറാപ്പള്ളിയുടെ മദ്ബഹായുടെ വടക്കുവശത്ത് അടക്കം ചെയ്തു.

തിരുമേനി ഇപ്പോഴും എൻെറ ഓർമ്മയിൽ തന്നെയുണ്ട്. അവിടുന്ന് ഏററവും അവസാനം പട്ടം തന്നത് ബലഹീനനായ എനിക്കാണ്. തിരുമനസിലേക്ക് ചില പ്രത്യേകതകൾ ഉണ്ടായിരുന്നു. മലങ്കരസഭയുടെ ശ്രേഷ്ഠമഹാപുരോഹിതസ്ഥാനം അലങ്കരിച്ചിരുന്ന തിരുമേനി ആരോടും എത്രയും ശാന്തതയോടും വിനയത്തോടും മാത്രമേ പെരുമാറിയിട്ടുള്ളൂ. ഒരിക്കൽ ഞാൻ ബാവാ

## മൂല്യാധിഷ്ഠിത സേവനം അഭികാമ്യം —മാർ മിലിത്തിയോസ്

കോട്ടപ്പടി— മലങ്കര ഓർത്തഡോക്സ് സഭ നേരിട്ടു നടത്തുന്ന സി. ഡി. എം. ഹോസ്പിറ്റലിൽ പരിശീലനം പൂർത്തീകരിച്ച വിദ്യാർത്ഥികൾക്കുള്ള സർട്ടിഫിക്കേറ്റുകൾ വിതരണം ചെയ്യവെ, മൂല്യാധിഷ്ഠിത സേവനത്തിന്റെ പ്രാധാന്യത്തെയും പക്വമതികളായ പ്രവർത്തകരുടെ നിസ്വാർത്ഥ സേവനത്തേയും കുറിച്ച് കുന്നംകുളം ഭദ്രാസന മെത്രാപ്പോലീത്ത അഭി. പൗലോസ് മാർ മിലിത്തിയോസ് ഉദ്ഘാടന പ്രസംഗത്തിൽ പറഞ്ഞു. ആദർശനിഷ്ഠരായ വ്യക്തികളിൽകൂടി മാത്രമേ ഏതു സ്ഥാപനവും അതിന്റെ യഥാർത്ഥ ഫലപ്രാപ്തിയിൽ എത്തുകയുള്ളൂ എന്നും സി.ഡി.എം. പോലുള്ള സ്ഥാപനം സഭയ്ക്കാകമാന. അഭിമാനകരമാണെന്നു' അഭിപ്രായപ്പെട്ടു. അഡ്മിനിസ്ട്രേറ്റർ റവ. ഫാ. എം. കെ. വറുഗീസ് അദ്ധ്യക്ഷനായിരുന്നു. ഡോ. ഡേവിഡ് ജെ, അക്കര, ഡോ. ജ്യോതി രമേഷ് ചന്ദ്രൻ, ഡോ. മഹേഷ് കെ. ഡോ. കെ. എം. ഗിരീഷ്. സിസ്റ്റർ കെം എൽ. മേരി എന്നിവർ പ്രസംഗിച്ചു.

യോട് പിണങ്ങുന്നതിനിടയായി. ഇതു മനസിലാക്കിയ തിരുമേനി എന്നെ വിളിച്ചു എന്നോട് കൽപ്പിച്ച വാക്കുകൾ എനിക്കു പശ്ചാത്താപം ഉളവാക്കി. മെത്രാപ്പോലീത്താ എന്ന നിലയിലും കാതോലിക്കാ എന്ന നിലയിലും അദ്ദേഹത്തിനു ലഭിച്ചിട്ടുള്ള പണം സ്വന്ത ആവശ്യത്തിന് വിനിയോഗിച്ചിട്ടില്ല. തന്റെയും കൂടെത്താമസിക്കുന്നവരുടെയും ഭക്ഷണത്തിന് പിതൃസ്വത്തിൽ നിന്നുള്ള ആദായമാണ്. പലപ്പോഴും ഉപയോഗിച്ചിരുന്നത്. തിരുമനസിലേക്ക് ലഭിച്ചിട്ടുള്ള കൈമുത്ത് സംഖ്യകൾ ദയറായുടെ ആവശ്യത്തിനോ സഭയുടെ ആവശ്യത്തിനോ മാത്രമേ ചിലവഴിച്ചിട്ടുള്ളൂ.

തിരുമനസിലെ പ്രാർത്ഥന, നോമ്പ് ഇവ മാതൃകാപരമായിരുന്നു. വയററുവേദന തിരുമേനിയെ സദാഅലട്ടിക്കൊണ്ടിരുന്നെങ്കിലും നോമ്പും പ്രാർത്ഥനയും ലംഘിക്കുവാൻ കൂട്ടാക്കിയിരുന്നില്ല. വലിയ നോമ്പിൽ ഇരുപത്തിരണ്ടരവരെ ഉപവസിച്ചിരുന്നു. തന്റെ ഭക്തി ജീവിതം മററുള്ളവർ അറിയാതിരിക്കുവാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നും ആവശ്യത്തിനുമാത്രം ചെയ്തിരുന്നതുകൊണ്ട് ബാവാ ലുബ്ധനായിരുന്നു എന്നു ചിലർ പറയുമായിരുന്നു. എത്ര നിസാരസംഖ്യ കിട്ടിയാലും ചെലവാക്കിയാലും അതിന്റെ കണക്ക് എഴുതി സൂക്ഷിക്കുന്ന സ്വഭാവം ഉണ്ടായിരുന്നു. അടുത്ത് പെരുമാറുന്നവർക്ക് മതിപ്പ് ഉണ്ടാകത്തക്കവണ്ണമായിരുന്നു തിരുമനസിലെ പെരുമാററവും പ്രവർത്തിയും.

എന്റെ ജീവിതത്തിൽ എന്തെങ്കിലും നേടുവാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ അത് തിരുമനസിലെ അനുഗ്രഹം ഒന്നുമാത്രമാണ്. ഞാൻ എന്ന് വി. കുർബാന അർപ്പിച്ചാലും ഒന്നാമതായി സ്മരിക്കുന്നത് ബാവായെയാണ്. എന്റെ ദിനംപ്രതിയുള്ള പ്രാർത്ഥനയിലും ഞാൻ തിരുമേനിയെ ഓർക്കുകയും തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുകയും ചെയ്യുന്നു. പരിശുദ്ധ തിരുമേനി! അവിടുന്ന് ഓർക്കണമേ!

—o—

## മർത്തമറിയം സമാജം

സുൽത്താൻബത്തേരി ഭദ്രാസന മർത്തമറിയം സമാജം വാർഷീകസമ്മേളനം 1995 ഡിസം. 28, 29, 30 തീയതികളിൽ ബത്തേരി സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽവച്ച് നടത്തുന്നു.

മാർ ക്ളീമ്മീസ് തിരുമേനി, റവ. ഫാ. മത്തായി നൂറനാൽ, ഫാ. അബ്രഹാം തൃശൂർ, അജി വർഗീസ്, മാവേലിക്കര, മെ. സിസ്റ്റർ സൂസന്ന, മിസസ് അക്കാമ്മ പോൾ, ഫാ. കുര്യാക്കോസ്, പൊട്ടക്കൻ എന്നിവർ നേതൃത്വം നൽകും.

—0—

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്









ഒരു വിശ്വാസി, റാന്നി.

# PARUMALA SEMINARY CHURCH EXTENSION FUND
## Through Parumala Seminary (ii)

| | | |
|---|---|---|
| Mr. | Kunjumon, Mazhukeer | 250 |
| „ | T. P. Georgekutty, Kothala | 501 |
| „ | Thomsan Joseph, Kattanam | 1001 |
| „ | George Varghese, Ezhamkulam | 1001 |
| „ | Thomas Abraham, Bangalore | 501 |
| „ | Jacobe John, Niranam | 1001 |
| „ | Roy George, Kadampanadu (S.) | 101 |
| „ | Kuruvila G Thamaravelil, Texas | 1567 |
| „ | Issac Mammen, Brooklyon USA. | 6803 |
| „ | Paul J Marat, Philalphia USA | 10000 |
| „ | Rev. Fr Paulose, Mekkadamp | 3300 |
| „ | Mathew Kurian, Punalur | 1000 |
| „ | Abraham Zachariah, Thumpamon | 250 |
| „ | John Mathew, Nariyapuram | 2001 |
| „ | KurianIpe,KizhakumbhagamNiranam | 300 |
| „ | Shaji Abraham, Perissery | 500 |
| „ | M.C. Kuriakose, Kottayam | 101 |
| „ | M.C. Skariah Pampady | 101 |
| „ | Noel, Ranni | 100 |
| „ | Chinnamma Thomas and Susan Andrews, Chengannur | 200 |
| „ | Thomas Zachariah, Chengannor | 101 |
| „ | Babu, Koodal | 100 |
| „ | C V. Baby, Vadavukodu | 51 |
| „ | K G Mathew, Kumbazha | 50 |
| „ | M. Daniel, Pannivizha, Adoor | 50 |
| „ | T M. Varghese East Othara | 130 |
| Dr. | K G Varghese, Enathu | 250 |
| Mr. | P M Abraham, Pampady | 100 |
| „ | K G. Chacko, Anchel | 100 |
| „ | Saju K T. Ramamangalam, Ekm. | 750 |
| „ | Jacob John, Edanadu | 1000 |
| Rev. | Fr. John Thomas, Pulikeezhu | 200 |
| Mr. | Jacob C John, Bombay | 1001 |
| „ | Riya Marin Joseph, Cheeramchira | 101 |
| „ | Varghese Ittoop, Ernakulam | 10000 |
| „ | Philip George, Kodel | 200 |
| „ | C C. Abraham, Kumpanad | 500 |
| „ | Jessy George, Kadampur | 100 |
| „ | Sheena Jolly, Madras | 200 |
| „ | Oommen K Chacko, Bellevilla USA | 1577 |
| „ | C V. Mathai, Malapuram | 788 |
| „ | Mariamma Thomas, Parumala | 150 |
| „ | Issac, Kattanam | 250 |
| „ | Lillykutty, Changanacherry | 500 |
| „ | Sunny, Nariyapuram | 500 |
| „ | Geevarghese, Mankuzhy | 100 |
| „ | Yohannan perumal, Valiakulangara | 101 |
| „ | KochumonVarghese, Moolavattom | 1000 |
| „ | K. P. Paulose Sharja | 5001 |
| Mr. | Varghese V Jacob, Pandalam | 500 |
| „ | Babu George, Kalloopara | 500 |
| „ | Annamma Mathai, Mulakuzha | 1500 |
| „ | O A. Varghese, South Kalamassery | 1001 |
| „ | Shaji, Kallada | 225 |
| „ | Eapen Thomas, Vadaserikkara | 1000 |
| „ | Minimol Varghese, Piravam | 500 |
| „ | Shyji Mathew, Chenganoor | 2000 |
| „ | Nadavallil Hardwars Mavelikkara | 1001 |
| „ | Koshy K. Chacko, Nariapuram | 1001 |
| „ | John George, Kollad | 11000 |
| Mrs. | Mary & Mathew Thomas, Canada | 1000 |
| Mr. | Shaji, Anicadu | 250 |
| „ | Josephkutty Shooranadu | 250 |
| „ | Markose, Chingavanam | 50 |
| „ | V U. Abraham, Kottayam | 50 |
| „ | Cleetus, Anchel | 50 |
| „ | George, Kolencherry | 500 |
| „ | Sarah Jacob, Mulamthuruthy | 155 |
| „ | Thomas George, Thiruvalla | 100 |
| „ | Varghese, Thiruvalla | 100 |
| Mrs. | Sosamma Jaims, Dubai | 4320 |
| Mr. | Robin Alex, Thiruvananthapuram | 1000 |
| Mrs. | Saramma Varghese, Kattanam | 500 |
| Mr. | Thomas Paul, Ernakulam | 1000 |
| „ | Santhosh P. Titus, Thiruvananthapuram | 250 |
| „ | Philip. Kottayam | 100 |
| „ | C K. Averachen Trivandrum | 2000 |
| „ | H K Electricals, Madras | 101 |
| „ | Biju Varghese, Thumpamon | 1001 |
| „ | G Koshy, Pavithreswaram | 100 |
| „ | Babu, Mangalam | 260 |
| „ | Y Johnkutty, Chavara | 101 |
| „ | Biju Oommen, Kavumbhagom | 101 |
| „ | Abraham, Kottayam | 100 |
| „ | Binu Elizabeth, Kottayam | 100 |
| „ | George Kurian, Mulamthuruthy | 100 |
| „ | Varghese Daniel Elampal | 250 |
| „ | Samuel Kutty, Athikayam | 50 |
| „ | N P Enterprises, Bombay | 101 |
| „ | Joymon, Per ssery | 501 |
| „ | Joji Joseph, Puramuttom | 3000 |
| Mrs. | Beena Johnson, Valanjavattom | 2500 |
| Dr. | Geoge Eapen, Arattupuzha | 500 |
| Mr. | George, Thiruvalla | 200 |
| „ | John Mathew, Kumaranallor | 5001 |
| „ | Abraham, Nedumpram | 1000 |
| „ | Justin S. John, Kalloopara | 250 |
| Mrs. | Aleyamma Cherian, Mannar | 101 |

# പൗരോഹിത്യ രജതജൂബിലി

# ശങ്കരത്തിൽ യോഹന്നാൻ കോറെപ്പിസ്ക്കോപ്പാ

ന്യൂയോർക്ക്: മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അമേരിക്കയിൽ ഇടവകകൾ രൂപീകരിക്കുവാൻ നിയമിതനായ ആദ്യത്തെ പുരോഹിതന് ഷഷ്ട്യബ്ദപൂർത്തി മംഗളം. ബാഹ്യകേരള ഭദ്രാസനത്തിൽ ഉൾപ്പെടുത്തി അമേരിക്കയിൽ മലങ്കരസഭയുടെ പ്രഥമ ഇടവക രൂപീകരിച്ച് അതിന്റെ വികാരിയായി സേവനം അനുഷ്ഠിച്ച ശങ്കരത്തിൽ യോഹന്നാൻ കോർ എപ്പിസ്കോപ്പായിക്ക് ജീവിതത്തിന്റെ വിവിധ തുറകളിൽപെട്ട പ്രൗഢഗംഭീരമായ സദസ് ആശംസകൾ നേർന്നു.

കോർ എപ്പിസ്കോപ്പായുടെ 60–ാം ജന്മദിനവും പൗരോഹിത്യ രജതജൂബിലിയും വിവാഹത്തിന്റെ 25–ാം വാർഷികവും പ്രമാണിച്ച് നിറപ്പകിട്ടാർന്ന ഈ ആഘോഷപരിപാടികൾ അദ്ദേഹം വികാരിയായി സേവനം അനുഷ്ഠിക്കുന്ന ന്യൂയോർക്കിലെ ലോംഗ് അയ്‌ലൻഡ് ഇടവകയുടെ ആഭിമുഖ്യത്തിലാണ് സംഘടിപ്പിച്ചത്.

വൈദിക മേലദ്ധ്യക്ഷന്മാരോടും മററു വിശിഷ്ട അതിഥികളോടുമൊപ്പം ഇമ്പമാർന്ന ഗാനങ്ങൾ സൃഷ്ടിച്ച അലൗകികമായ അന്തരീക്ഷത്തിൽ ജൂബിലേറിയനെ സമ്മേളന വേദിയിലേയ്ക്ക് ആനയിച്ചു, അമേരിക്കൻ ഭദ്രാസനത്തിന്റെ ഈ പ്രഥമ കോർ എപ്പിസ്കോപ്പായ്ക്ക് ആശംസകളുടെ നറുമലരുകൾ നിർലോഭം ലഭിച്ചു. ഭദ്രാസനാധിപൻ മാത്യൂസ് മാർ ബർണബാസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗം നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് ആണ് ഉത്ഘാടനം ചെയ്തത്. ഭദ്രാസന സീനിയർ മെത്രാപ്പോലീത്താ തോമസ് മാർ മക്കാറിയോസ് മുഖ്യപ്രഭാഷണത്തിൽ, ഈ ഭദ്രാസനത്തിന്റെ ഈ സീനിയർ കോർ എപ്പിസ്കോപ്പായുടെ വ്യക്തിപ്രഭാവത്തെയും ദൈവദത്ത സിദ്ധികളേയും മുക്തകണ്ഠം പ്രശംസിച്ചു. പള്ളികൾ സ്ഥാപിക്കുവാനും ഭദ്രാസനത്തെ വളർത്തിക്കൊണ്ടു വരുവാനും ഇത്രയും ത്യാഗങ്ങൾ സഹിച്ച മറെറാരു വൈദികനോ കുടുംബമോ അമേരിക്കയിൽ ഇല്ല — മാർ മക്കാറിയോസ് പറഞ്ഞു. യോഹന്നാൻ അച്ചൻ അമേരിക്കയിൽ ഏഴു പള്ളികൾ സ്ഥാപിച്ചു. അച്ചനോട് മലങ്കരസഭയ്ക്ക് ഏറെ കടപ്പാട് ഉണ്ടെന്ന മെത്രാപ്പോലീത്തായുടെ വാക്കുകൾ ജൂബിലേറിയന് ഭദ്രാസനം നല്കിയ അംഗീകാരത്തിന്റെ നിർഗമനമായി.

ഇടവക സെക്രട്ടറി ജോൺ വെളിയത്തിന്റെ സ്വാഗതപ്രസംഗം യോഹന്നാൻ കോർ എപ്പിസ്കോപ്പായുടെ വ്യക്തിപ്രഭാവം വിളിച്ചറിയിക്കുന്നത് ആയിരുന്നു. പരി. കാതോലിക്കാബാവായുടെ ആശംസകളും അനുഗ്രഹങ്ങളും ഉൾക്കൊള്ളുന്ന കല്പനയും ടെലിഗ്രാമും ഫാ. ജോൺസൺ ശങ്കരത്തിൽ വായിച്ചു. മാർത്തോമാ സഭയുടെ അമേരിക്കൻ ഭദ്രാസന എപ്പിസ്കോപ്പായുടെ സന്ദേശം ഫാ. ഉമ്മൻ ഫിലിപ്പ് വായിച്ചു. ജൂബിലേറിയവനേയും സഹധർമ്മിണി എൽസി യോഹന്നാനെയും ഒട്ടേറെ കുട്ടികൾ ഹാരം അണിയിച്ചു. അമേരിക്കയിലെ ശങ്കരത്തിൽ കുടുംബയോഗത്തിന്റെ വകയായി കല്ലുകൾ പതിപ്പിച്ച സ്വർണ്ണ കുരിശും മാലയും മത്തായി ശങ്കരത്തിൽ ജൂബിലേറിയനെ അണിയിച്ചു. ജൂബിലി എൻഡോവ്മെന്റ് ഫണ്ടിലേക്കുള്ള പണക്കിഴിയും നല്കി. ജൂബിലേറിയന്റെ മക്കളായ മാത്യുവും തോമസും ചേർന്ന് സ്വർണ്ണ കുരിശും മാലയും സമ്മാനിച്ചു.

ഇടവകയുടെ മംഗളപത്രം പി. എ. ജോർജാണ് വായിച്ചത്. ഇടവകയുടെ താമ്രഫലകം ഡോക്ടർ വത്സാ ഏബ്രഹാം വായിച്ചു. ഇവ രണ്ടും മാർ മക്കാറിയോസ് ജൂബിലേറിയന് സമ്മാനിച്ചു. മിസിസ് എൽസി യോഹന്നാൻ സ്വന്തം കവിത വായിച്ച് മംഗളാശംസകളായി സമർപ്പിച്ചു.

ചെറിയാൻ നിലാങ്കൽ കോര എപ്പിസ്കോപ്പാ, ഡോ. പോൾ തോട്ടത്തിൽ, ചാക്കോ ശങ്കരത്തിൽ, ജോൺസൺജോൺ, ലിൻസാ ഡേവിഡ്, ആണ്ടമ്മ പണിക്കർ, വർഗീസ് മൈലപ്ര, ജോയി ലൂക്കോസ്, സജീവ് ശങ്കരത്തിൽ, അലക്സ് ഏബ്രഹാം, തോമസ് ഏബ്രഹാം, ഡോ. ജോർജ് തോമസ് മുണ്ടപ്പള്ളിൽ, രാജു തോമസ്, ചെറിയാൻ കെ. ചെറിയാൻ എന്നിവർ ആശംസാപ്രസംഗം നടത്തി.

ഇടവകയുടെ പാരിതോഷികം ട്രസ്ററി ടി. പി. മാത്യുവും, സ്ത്രീസമാജത്തിന്റെ ഉപഹാരം ട്രഷറർ ഗ്രേസി ജോണും സമ്മാനിച്ചു.

ജന്മനാടായ കുമ്പഴയിൽ ഷഷ്ട്യബ്ദപൂർത്തി ആഘോഷിക്കുമ്പോൾ പത്തു ലക്ഷം രൂപയുടെ എൻഡോവ്മെന്റ് ഏർപ്പെടുത്തുമെന്ന് യോഹന്നാൻ കോർ എപ്പിസ്കോപ്പാ മറുപടി പ്രസംഗത്തിൽ പറഞ്ഞു. കേരളത്തിലെ ഏതെങ്കിലും ബാങ്കിൽ ഈ തുക സ്ഥിരമായി നിക്ഷേപിക്കും. അതിന്റെ പലിശ സാമ്പത്തിക പരാധീനതയുള്ളവരുടെ വിദ്യാഭ്യാസം, വിവാഹം, ഭവനനിർമ്മാണം.



വന്ദ്യദിവ്യശ്രീ ശങ്കരത്തിൽ യോഹന്നാൻ കോറെപ്പിസ്കോപ്പായിക്ക് മാത്യൂസ് മാർ ബർന്ന ബാസ് തിരുമേനി പ്രശംസാപത്രം നൽകുന്നു. നിയുക്ത കാതോലിക്കാ തോമസ് മാർ തീ മോത്തിയോസ്, ഡോ. തോമസ് മാർ മക്കാറിയോസ്, മിസ്സസ് എൽസി യോഹന്നാൻ, ശ്രീ. പി. എ. **ജോർജ്ജ്** എന്നിവർ സമീപം.

ചികിൽസ എന്നിവയ്ക്ക് ഉപയോഗിക്കുമെന്ന് അച്ചൻ വിശദീകരിച്ചു. മൂന്നുലക്ഷം രൂപാ ജൂബിലേറിയന്റ് വിഹിത മാണ്. ഇടവകയിലെ വ്യക്തികൾ സംഭാവന ചെയ്ത രണ്ടര ലക്ഷവും സ്നേഹിതരും മറ്റും നല്കിയ ഒന്നര ലക്ഷവും ഉൾപ്പെടെ എൻഡോവ്മെന്റ് ഫണ്ടിൽ ഇപ്പോൾ 7 ലക്ഷം രൂപ ഉണ്ട്.

ഈ ഫണ്ടിലേയ്ക്ക് തോമസ് ഏബ്രഹാം തെങ്ങുംതറയിൽ നല്കിയ 35,000 രൂപാ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് ജൂബിലേറിയനെ ഏല്പിച്ചുകൊണ്ട് എൻഡോവ്മെന്റ് ഫണ്ട് ഉത്ഘാടനം ചെയ്തു.

സൂൽത്താൻബത്തേരി ഭദ്രാസനത്തിലും മലബാർ ഭദ്രാസനത്തിലും സാധുക്കൾക്ക് ഓരോ വീട് നിർമ്മിക്കുന്ന തിനുള്ള സഹായനിധി കോർ എപ്പിസ്കോപ്പ നല്കി. മലബാർ ഭദ്രാസനത്തിനുള്ള തുക മാർ തീമോത്തിയോ സിനെ ഏല്പിച്ചുകൊണ്ടാണ് ജൂബിലേറിയൻ മറുപടി പ്രസംഗം അവസാനിപ്പിച്ചത്. മാത്യു യോഹന്നാൻ നന്ദി പറഞ്ഞു. പി. ഐ. ജോൺ ആയിരുന്നു മാസ്റ്റർ ഓഫ് സെറിമണി. അമേരിക്കയുടെയും കാനഡയുടെയും വിവിധ ഭാഗങ്ങളിൽനിന്ന് എത്തിചേർന്ന വൈദികർ ഉൾപ്പെടെ എല്ലാവർക്കും വിഭവസമൃദ്ധമായ ഡിന്നർ നല്കി.

'അമേരിക്ക ഒരു ഭദ്രാസനം ആക്കുവാൻവേണ്ടി എന്നോടുകൂടി കഷ്ടപ്പെട്ടു പ്രവർത്തിച്ചത് യോഹന്നാൻ കോർ എപ്പിസ്കോപ്പാ ആണ്. അറുന്നൂറും എഴുന്നൂറും മൈലുകൾ സഞ്ചരിച്ച് പ്രതിഫലേച്ഛ കൂടാതെ ഇടവകകൾ ഉണ്ടാക്കുവാൻ അച്ചൻ ഒട്ടേറെ ത്യാഗങ്ങൾ സഹിച്ചു. ഈ ഭദ്രാസനത്തിന്റെ അഭിനന്ദനങ്ങൾക്ക് ഇത്രയും അർഹ തയുള്ള മറ്റൊരു വൈദികനും ഇല്ല'- തോമസ് മാർ മക്കാറിയോസിന്റെ ഹൃദയസ്പർശിയായ ഈ വാക്കുകൾ ജൂബിലേറിയന്റെ നിറപ്പകിട്ടാർന്ന വ്യക്തിത്വത്തിന് ലഭിച്ച വിലപ്പെട്ട അംഗീകാരമായി.

Licence No. 475 11th April 1946 Registered No. KL KTM-38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

# നമുക്കു സമാധാനം

Dr. E. I. ABRAHAM,

Omallur: Universal Spiritual Mission, New York.

ആദി മുതലേ സകലത്തിലുമായി നിലനിന്നുവരുന്ന ഏകദൈവീകദൗത്യത്തിൽ പരസ്പരം ക്രിസ്തുമസ്സ് സമാധാനം ചൊല്ലുവിൻ. മനുഷരാലുമല്ലാ മാനുഷികവും അല്ലാ സ്വർഗ്ഗസ്ഥനിൽ നിന്നുമത്രേ ഈ സമാധാനം ലഭിച്ചിരിക്കുന്നത്. അഴിഞ്ഞുപോകുന്നതും സമാധാനം കൈവരുത്തുവാൻ സാധിക്കാത്ത വഴിപാടും യാഗവും ജ്ഞാനവും ഉപദേശവുമായി കർത്താവിന്റെ ഗൂണീകരണകാലത്തോളം ചുമത്തിയിരിക്കുന്ന ജഢീക നിയമങ്ങൾഅല്ലാ ഈ സമാധാനം നമ്മിൽ അടങ്ങിയിരിക്കുന്നത്. മോശയുടെ ന്യായപ്രമാണം ക്രിസ്തുവിൽ അഴിഞ്ഞു എങ്കിലും ന്യായപ്രമാണ പ്രകാരം നടത്തുന്നത് ക്രിസ്തുവിനാലല്ലാ ലോകമയമായി ചുമത്തിയിരിക്കുന്നതിനാലാണന്ന് ഗ്രഹിച്ച് തമ്മിൽ തമ്മിൽ മുഖപക്ഷമില്ലാതെ ദൈവ സ്നേഹത്തിലും ഔദാര്യത്തിലും ക്രിസ്തുവിൽ നിന്നും പ്രാപിച്ച പുതിയനിയമത്തിലും സമാധാനം ചൊല്ലുവിൻ. ജ്ഞാനത്തിന്റെ ഉപദേശങ്ങൾക്കുപരിയായി ദൈവസത്വത്തിലായിരിപ്പിൻ. ഒരുവൻ ക്രിസ്തുവിൽ ഉള്ളവർ എങ്കിൽ എല്ലാറ്റിനേയും ക്രിസ്തുവിൽ കാണട്ടേ. മറ്റുള്ളവരും അങ്ങനെ പരസ്പരം കാണട്ടേ. അങ്ങനെ എല്ലാവരിൽ നിന്നും എല്ലാറ്റിൽനിന്നും എല്ലാ വിശ്വാസങ്ങളുമായി ചേർന്നു ക്രിസ്തുമസ്സ് സന്ദേശം ചൊല്ലുവിൻ. മനുഷനിയമങ്ങൾ നമ്മിൽ ഭാരങ്ങൾ ചുമത്തിയിരിക്കുന്നു. പ്രകൃതി നിയമത്താൽ ജനനവും മരണവും സംഭവിക്കുന്നു. ദൈവനിയമത്താൽ നാം രക്ഷിക്കപ്പെടുന്നു. രക്ഷയുടെ മഹത്വത്തിൽ നാം ദൈവത്തിന്റെ സഹപ്രവർത്തകരായി ചേർന്നുകൊണ്ട് മേലുള്ള ആകാശത്തുനിന്നുമായി സർവ്വജനത്തിനും ഉണ്ടാകുവാനുള്ളോരു മഹാസന്തോഷസന്ദേശം ആട്ടിൻകൂട്ടത്തേയും കാവൽകാത്തുപാർക്കുന്ന ഇടയന്മാരേയും അറിയിക്കുവിൻ.

*(Dr. ഇട്ടിച്ചെറിയാ ഏബ്രഹാം.*
*യൂണിവേഴ്സൽ സ്പിരിച്ചുവൽ മിഷൻ.)*

Printed and published by Rev. Fr. T.G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.